# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൮൭ കുംഭം | ലക്കം ൨


മംഗളം

"പി. റ്റി. ഗീവറുഗീസു ഡീക്കൻ" എന്നി പേർകേട്ടുള്ള ശെമ്മാശനി-
ന്നേററം മാന്യത പൂണ്ടൊ "രെമ്മെ"യുമിതാ പാസായി ദൈവേച്ഛയാൽ.
കുററം ചെറുമണഞ്ഞിടാതധികനാൾ ജീവിച്ചുകൊണ്ടീമഹാൻ-
മാററിത്തങ്ങളൊഴിഞ്ഞു സ്വന്തസഭയെപ്പാലിക്കുമാറാകണേ.

പി. കെ. കൃഷ്ണൻ.

---

## പി. റ്റി. ഗീവറുഗീസു ശെമ്മാശൻ എം. എ.

(രണ്ടു കലാശാലോപാധികളുള്ള
ഒരു മാന്യ സുറിയാനിക്കാരൻ എഴുതുന്നതു്)

ദിവ്യശ്രീ. പി. റ്റി. ഗീവറുഗീസു ശെമ്മാശൻ അവർകൾ കഴിഞ്ഞ എം. എ. പരീക്ഷയിൽ വിജയിയായിരിക്കുന്ന വിവരം കേരളീയ നസ്രാണി വിഭാഗങ്ങൾക്കു അതിരററ സന്തോഷത്തിനു കാരണമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. മദ്രാസു കലാശാലാപരീക്ഷകൾ, ബോംബാ കല്ക്കത്താ മുതലായ മററു ഇൻഡ്യൻ കലാശാലക്കാരും പല യൂറോപ്യ കലാശാലക്കാരും നടത്താറുള്ള പരീക്ഷകളെ അപേക്ഷിച്ചു ദുർഗ്ഗമങ്ങളാണെന്നു പരക്കെ സമ്മതിക്കപ്പെട്ടുന്നതാണ്. മദ്രാസു പരീക്ഷകൾ ജയിക്ക വയ്യാഞ്ഞു അന്യകലാശാലാപരീക്ഷകളിൽ ചേരുന്നവർ പലരുമുള്ളതുകൊണ്ടുതന്നെ, മേല്പറഞ്ഞ വാസ്തവം വ്യക്തമാവും. ആയതിനാൽ മദ്രാസു കലാശാല സംബന്ധിച്ച എം. എ. പരീക്ഷയിൽ വിജയം പ്രാപിക്കുക എന്നുള്ളതു ആർക്കും അഭിമാനഹേതുകമായിട്ടുള്ളതു തന്നെ. എന്നാൽ പ്രസ്താവ പുരുഷൻ ഒരു വൈദികനായിരിക്കുകയാൽ ശർക്കരയ്ക്കു പഞ്ചസാര പുരട്ടിയതുപോലെയായി. എം. എ.ക്കാരായ പുരോഹിതന്മാർ, ഇൻഡ്യാരാജ്യമെങ്ങും അന്വേഷിച്ചാലും ഈ നാട്ടുകാരായി വളരെ വളരെ ചുരുക്കം പേരല്ലാതെ കാണ്മാൻ ഇടയില്ല. കേരളസുറിയാനിക്കാരുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിച്ചുതുടങ്ങുക മാത്രം ചെയ്തിരിക്കുന്ന ഈ കാലത്തു, എം. എ. പരീക്ഷയ്ക്കു ജയിച്ചുകളയാമെന്നു സധൈര്യം ഉത്സാഹിച്ച ചങ്കുറപ്പും സഫലം പ്രവർത്തിച്ച ബുദ്ധിബലവും ഒരു പുരോഹിതനു ശ്ലാഘ്യമായ അലങ്കാരങ്ങൾ തന്നെ. പണത്തിന്റെ വരവു പാരി

ത്വത്തിന്റെ ആധിക്യത്തിന്മേലല്ല, ഇടവകയുടെ വലിപ്പത്തിന്മേൽ ആശ്രയിച്ചിരിക്കുക നിമിത്തം, സുറിയാനി ശെമ്മാശന്മാർ ഇംഗ്ലീഷ ഭാഷാപഠിത്വവിഷയത്തിൽ മടിയന്മാരാണെന്ന ഒരു അപവാദം ഉള്ളതാണ്. തങ്ങൾ ധരിച്ചിരിക്കുന്ന കുപ്പായം തലച്ചോറിന്റെ കുറവിന്ന ഒരു മുദ്രയല്ലെന്ന നല്ല ചുണയായി അധ്യാപകന്മാരെ മനസ്സിലാക്കികൊടുക്കുന്നതിന്ന സന്നദ്ധന്മാരായി പുറപ്പെട്ടിരിക്കുന്ന നമ്മുടെ ബഹുമാനനീയന്മാരായ ഏതാനും ശെമ്മാശന്മാരെ ഒഴിച്ചാണ്, ശെമ്മാശന്മാർ മടിയന്മാരാണെന്ന ഞാൻ പറയുന്നത്. മടിയന്മാർ അധികമായ ഒരു സംഘത്തിൽ ചേർന്നുനിന്നുകൊണ്ട മെട്രിക്കുലേഷൻ മുതൽ ഒരു പരീക്ഷയിലും തോല്ക്കാതെ എം. എ. വരെയും വിജയശ്രീയെ വർദ്ധമാനമായി പ്രാപിച്ചിരിക്കുന്ന പി. റി. ഗീവറുഗീസു ശെമ്മാശൻ അവർകൾ സർവ്വദാ അഭിനന്ദനീയനായിരിക്കുന്നു. പോർത്തുഗീസുകാരുടെ പ്രവേശത്തിന്ന മുമ്പും കേരളത്തിൽ യാക്കോബായ വിശ്വാസം നടപ്പായിരുന്നു എന്ന കലാശാലാപരീക്ഷകന്മാർക്ക സമ്മതം വരത്തക്കവിധത്തിൽ എം. എ. പരീക്ഷയുടെ ആവശ്യത്തിലേക്കായി പ്രബന്ധം പ്രസിദ്ധീകരിച്ച വിദ്വാനായ ശെമ്മാശൻ അവർകളെകുറിച്ച സുറിയാനിക്കാർക്ക പ്രത്യേകം സന്തോഷത്തിന്ന വകയുണ്ട്.

നസ്രാണി സമുദായത്തിന്ന ബഹുമാനകാരണനായ ശെമ്മാശനെ ആദരിക്കേണ്ടതു നസ്രാണി സഭാനായകന്മാരുടെ ഒരു ചുമതലയാണ്, മദ്രാസു മുതലായ സ്ഥലങ്ങളിലുള്ള നസ്രാണികൾ പഠിത്വവിഷയത്തിൽ പരിചയമുള്ളവരാകയാൽ, അങ്ങിനെയുള്ള സ്ഥലങ്ങളിലുള്ള നസ്രാണി സമാജങ്ങളാണ്, ഈ വിഷയത്തിൽ മുമ്പുനിന്നു പ്രവർത്തിക്കേണ്ടത്. കക്ഷിവാശിയും പക്ഷപാതബുദ്ധിയും ഇല്ലാതെ പ്രവർത്തിക്കുന്നതിന്ന വിദ്യാഭ്യാസംകൊണ്ടു മനഃപരിഷ്ക്കാരം സിദ്ധിച്ചിട്ടുള്ളവർക്കാണല്ലോ വേഗത്തിൽ കഴിയുന്നത്. അസോസേഷ്യൻ കമ്മറ്റിയും സുറിയാനിപ്പള്ളിക്കാരും—പണമുള്ള പള്ളിക്കാർ പ്രത്യേകിച്ചും—ഈ കാര്യത്തെ ഒരിക്കലും വിസ്മരിച്ചുകളയരുതാത്തതാകുന്നു. സമുദായത്തിന്റെ പൊതുസ്വത്തായ ഒരു അഭിമാനത്തെ പൊതുസ്വത്തെന്ന സ്വീകരിച്ച് സൂക്ഷിക്കാത്തപക്ഷം, ഒരുവന്റെ പ്രത്യേക സ്വത്തായി അടങ്ങാമെന്നുള്ള വാസ്തവവും ഓർക്കേണ്ടതാണല്ലൊ. ശെമ്മാശൻ അവർകളുടെ പ്രോത്സാഹനത്തിനായി കഴിയുന്നതു ഒക്കെയും ചെയ്യു അദ്ദേഹത്തിൽ മറഞ്ഞുകിടക്കുന്ന നൈപുണ്യത്തെ പ്രകാശിക്കാൻ ഇടയാക്കുന്നത്, വളരെ വളരെ ആവശ്യമായിട്ടുള്ളതാണ്. ശെമ്മാശൻ അവർകൾ നസ്രാണിസമുദായത്തിനും സുറിയാനിസഭയ്ക്കും വരുത്തിക്കൂട്ടിയിരിക്കുന്ന ബഹുമാനത്തെ മനസ്സിലാക്കാൻ ശക്തിയുള്ള അസോസേഷ്യൻ കമ്മറ്റിയും പള്ളിക്കാരും അദ്ദേഹ

ത്തെ ഏതെങ്കിലും പ്രകാരത്തിൽ ആദരിക്കുന്നതിനു സ്വയമേവ ഒരുമ്പെടുമെന്നുള്ളതു സംശയമില്ലാത്ത കാൎയ്യമാണു."

ശെമ്മാശൻ അവൎകൾ ഇനി എന്താണു ചെയ്വാൻ പോകുന്നതെന്നുള്ളതിനെപ്പറ്റി, ആരും ഒന്നും ഉറച്ചിട്ടുള്ളതായി കേട്ടിട്ടില്ല. ബ്രഹ്മവിദ്യ പഠിപ്പാനായി മദ്രാസിലൊ ബെംഗളൂരിലൊ പോയി ഒന്നു രണ്ടു വൎഷം താമസിക്കാൻ അദ്ദേഹം ഉറച്ചിട്ടുള്ളതായി ഒരു വൎത്തമാനമുണ്ടു. വേദവിഷയമായ അറിവു സംബന്ധിച്ച ബ്രഹ്മവിദ്യാമന്ദിരങ്ങൾ റോമാക്കാരുടെ വകയായും പ്രൊട്ടസ്റ്റാന്തുകാരുടെ വകയായും ഇൻഡ്യയിൽ പലയിടങ്ങളിലുമുണ്ടു. ഇവയിൽ ഏതു പകുപ്പിൽ ചേൎന്നാണാവൊ, അദ്ദേഹം പഠിക്കുന്നെങ്കിൽ പഠിക്കാൻ പുറപ്പെടുന്നതു. മാർ ദീവന്നാസ്യോസു സിമ്മനാരി പ്രിൻസിപ്പാലായി ഇരുന്നുകൊണ്ടു ആ സിമ്മനാരിയെ ഒന്നു പരിഷ്കരിക്കാനായിട്ടാണു, വലിയ തിരുമേനിസ്സുകൊണ്ടു ശെമ്മാശൻ അവൎകളെ നിയമിപ്പാൻ പോകുന്നതു എന്നാണു വേറൊരു വൎത്തമാനം. സുറിയാനിസമുദായത്തിൽ ആദ്യമായി ആരംഭിച്ചിട്ടുള്ളതും കോട്ടയത്തു സ്ഥാപിക്കപ്പെട്ടിട്ടുള്ളതും ആയ മാർ ദീവന്നാസ്യോസ സിമ്മനാരിയുടെ ഉന്നതിക്കായി, വേണ്ടുന്ന എല്ലാ പരിശ്രമങ്ങളും സുപ്രവൃത്തങ്ങൾ തന്നെ. സുറിയാനിസമുദായത്തിൽപെട്ട എല്ലാ ഹൈസ്കൂളുകളുടെയും പ്രിൻസിപ്പാലായിട്ടു വേറെയുള്ള താണതരം പള്ളിക്കൂടങ്ങളുടെ ഇൻസ്പെക്ടർ ജനറാൾ ആയിട്ടും, ഇദ്ദേഹം നിയമിക്കപ്പെട്ടേക്കുമോ എന്നാണു വേറൊരു കേൾവി. സുറിയാനിസഭയുടെ വിശ്വാസത്തിന്നാധാരമായ ഓരോ വിഷയത്തെക്കുറിച്ചു ഓരോ ലഘുലേഖകൾ എഴുതി പ്രസിദ്ധീകരിക്കുന്നതിനായി ഏൎപ്പെടുത്തപ്പെട്ടിട്ടുള്ള കമ്മട്ടിയുടെ സിക്രട്ടറിസ്ഥാനം, ശെമ്മാശൻ അവൎകൾ ഇപ്പോൾ തന്നെ വഹിച്ചുപോരുന്നുണ്ടു. ആ കമ്മട്ടിയെ ഉജ്ജീവിപ്പിച്ചു സുറിയാനിജനസാമാന്യം സഭാസംബന്ധമായ അറിവുകളിൽ പരിചയപ്പെടുന്നതിനു ആവശ്യമായ വിഷയങ്ങളെക്കുറിച്ചു ലഘുലേഖകൾ പ്രസിദ്ധീകരിക്കുന്നതു നന്നുതന്നെ. ഭാഷാപോഷിണിമാസികയിൽ മുമ്പുതന്നെ ലേഖകസ്ഥാനം സ്വീകരിച്ചിരിക്കുന്ന ശെമ്മാശൻ അവൎകൾക്കു ഈ കൃത്യം നിൎവ്വഹിക്കുന്നതിനു ഒരു കൂടുതൽ യോഗ്യതയും ഉണ്ടായിട്ടുണ്ടു. ഇങ്ങനെ ശെമ്മാശൻ അവൎകൾ നിൎവ്വഹിക്കേണ്ടതായ അനേകം ജോലികൾ ഉണ്ടെന്നു ജനസാമാന്യം അഭിപ്രായപ്പെട്ടുതുടങ്ങിയിട്ടുണ്ടെങ്കിലും, ആ കാൎയ്യം അത്ര വേഗത്തിൽ തീൎച്ചയാകുന്ന ഒന്നല്ലല്ലൊ. അഗാധബുദ്ധിമാനായ നമ്മുടെ വലിയ തിരുമേനിസ്സിലെ സൎവ്വവ്യാപകമായ ശ്രദ്ധ, ഈ വിഷയത്തിലേക്കും ഉടനെ ചെല്ലുന്നതാണല്ലൊ.

---

## കുമ്പസാരം.

### (തുടൎച്ച).

പാപമോചനം ലഭിപ്പാനുള്ള പ്രധാന മാൎഗ്ഗങ്ങളിൽ ഒന്നു കുമ്പസാരമാണെന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. കുമ്പസാരമെന്നു പറഞ്ഞാൽ ഏറ്റുപറച്ചിൽ എന്നൎത്ഥം. ഏറ്റുപറയുന്നതു അനുതാപത്തിന്റെ ഫലങ്ങളിൽ ഒന്നാകുന്നു. "നമുക്കു പാപമില്ലന്നു നാം പറയുന്നെങ്കിൽ നാം നമ്മെത്തന്നെ വഞ്ചിക്കുന്നു. നമ്മിൽ സത്യവുമില്ലാ. നമ്മുടെ പാപങ്ങളെ നാം ഏറ്റുപറയുന്നെങ്കിൽ നമ്മുടെ പാപങ്ങളെ നമ്മോടു ക്ഷമിപ്പാനും സകല അനീതികളിൽനിന്നും നമ്മെ വെടിപ്പാക്കുവാനും അവൻ (ദൈവം) വിശ്വസ്ഥനും നീതിമാനും ആകുന്നു." ( ൧ യോഹ. ൧ വ്വ, ൯.) പാപം ഏറ്റുപറയണമെന്നുള്ളതു ഇവിടെ വ്യക്തമായി കാണിച്ചിരിക്കുന്നു. അറിഞ്ഞുംകൊണ്ടു ഏറ്റുപറയാത്ത പാപത്തെ ദൈവം ക്ഷമിക്കുമെന്നു വിചാരിപ്പാൻ പാടില്ല.

ഏറ്റുപറച്ചിൽ എന്നുവെച്ചാൽ നമ്മുടെ പാപങ്ങളെ ദൈവത്തൊടു സമ്മതിച്ചു പറകയാണല്ലൊ. നമ്മുടെ പാപാവസ്ഥയെ ഏറ്റുപറഞ്ഞാൽ പോരാ. ഞങ്ങൾ പാപികളാണെന്നു മാത്രം ഏറ്റുപറഞ്ഞാൽ ഞങ്ങൾ മനുഷ്യരാണ, അതുകൊണ്ടു പാപം ചെയ്തുപോകുന്നു എന്നു മാത്രം പറയുന്നതുപോലെയുള്ളു. ഏറ്റുപറച്ചിൽ എന്നുവെച്ചാൽ വചനത്തിലും വിചാരത്തിലും പ്രവൃത്തിയിലും ചെയ്തുപോയിട്ടുള്ള ഓരൊ പാപങ്ങളെ ഓൎത്തു പ്രത്യേകം പ്രത്യേകം സമ്മതിച്ചു പറയുന്നതാണ. ഇങ്ങനെ ചെയ്യണമെങ്കിൽ നാം തന്നാൽ പരിശോധിക്കണം. തന്നത്താൻ പരിശോധിക്കുന്നവർ വളരെ ചുരുക്കമാണ.

ദൈവത്തോടു ഏറ്റുപറക എന്നുള്ള കാൎയ്യത്തിൽ ആൎക്കും ഭിന്നാഭിപ്രായമില്ല. എന്നാൽ ദൈവത്തോടു ഏറ്റുപറയുന്നതുപോലെ ദൈവത്തിന്റെ സ്ഥാനാപതിയായ പട്ടക്കാരനോടു ഏറ്റുപറയണമെന്നു കൂടെ ഒരെപ്പാടുള്ളതു പലരും നിസ്സാരമാക്കുന്നതായി കാണുന്നു. ഞങ്ങൾക്കു ദൈവത്തൊടു നേരിട്ടു ഏറ്റുപറയാമെല്ലൊ പിന്നെന്തിനാണ പട്ടക്കാരനോടു ഏറ്റുപറയുന്നതെന്നാണ ചിലരുടെ ഭ്രമം. ഇവരൊടു ഞങ്ങളുടെ മറുപടി എന്തെന്നാൽ "എന്റെ വീട്ടിൽ ഇരുന്നാൽ പ്രാൎത്ഥിപ്പാനും വേദപുസ്തകം വായിപ്പാനും എനിക്കു ധാരാളം സൌകൎയ്യമുണ്ടു അതുകൊണ്ടു ഞാൻ പള്ളിയിൽ പോകുന്നില്ല" എന്നു ഒരുത്തൻ പറയുന്നു എന്നു വിചാരിക്ക. ഇവനും പട്ടക്കാരനോടു ഏറ്റുപറവാൻ തൎക്കം പറയുന്നവനും തുല്യന്മാരാണ. പ്രാൎത്ഥിക്കയും വേദപുസ്തകം വായിക്കയും ചെയ്യാത്തവരായി നാം ആരെയെല്ലാം കാണുന്നുവൊ ഇവർ സാധാരണ പള്ളിയിൽ പോകാത്തവരായിരിക്കും. നേരെ മറിച്ച് പള്ളിആരാധനയിൽ തല്പരന്മാരായി കാണപ്പെടുന്നവർ വീട്ടിൽ വെച്ചു പ്രാൎത്ഥിക്കയും വായിക്കയും ചെയ്യുന്നതിനും ജാഗ്രതയുള്ളവരായി കാണാം. ഇപ്രകാരം തന്നെ പട്ടക്കാരനോടു ഏറ്റുപറവാൻ വിസമ്മതിക്കുന്നവർ ദൈവത്തൊടു ഏറ്റുപറയുന്നതും വളരെ സംശയമായിരിക്കും.

പട്ടക്കാരോടു നാം ഏറ്റുപറയുന്നതു ദൈവത്തോടാണെന്നു പ്രത്യേകം എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ. പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ദൈവത്തിന്റെയും സകല സ്വൎഗ്ഗസൈന്യങ്ങളുടെയും മുമ്പാകെയും അനുതപിക്കുന്നവരോടു മോചനം അധികാരത്താൽ അറിയിക്കുവാൻ ദൈവത്താൽ അധികൃതന്മാരാക്കപ്പെട്ടിരിക്കുന്നവരും തന്റെ സ്ഥാനാപതികളുമായ പട്ടക്കാരുടെ മുമ്പാകെയും ആകുന്നു.

അധികൃതന്മാരായ ആളുകളോടു ഏറ്റുപറയുന്നതിനു വേദത്തിൽ ധാരാളം ലക്ഷ്യങ്ങൾ ഉണ്ടു. "എന്റെ പുത്രാ ഇസ്രായേലിന്റെ ദൈവമായ കൎത്താവിനു മഹത്വം കൊടുത്തു അവനോടു ഏറ്റുപറക, നീ എന്തു ചെയ്തു എന്നു എന്നോടു പറക എന്നിൽ നിന്നു മറയ്ക്കയും അരുതു" എന്നു യോശുവാ ആഖാനോടു ആജ്ഞാപിക്കയും ആഖാൻ യോശുവായോടു ഏറ്റുപറകയും ചെയ്യുന്നു. (യോശുവാ ൭, ൧൯-൨൦). നാഥാൻ ദാവീദിന്റെ കുററം ബോധ്യപ്പെടുത്തിയപ്പോൾ

"ഞാൻ കർത്താവിനു വിരോധമായി പാപം ചെയ്തു" എന്നു ദാവീദു നാഥാന്റെ മുമ്പാകെ ഏറ്റുപറകയും "കർത്താവു നിന്റെ പാപത്തെ നീക്കിയിരിക്കുന്നു നീ മരിക്കയില്ല" എന്നു നാഥാൻ പാപമോചനം അറിയിക്കയും ചെയ്തു. (൨ ശമു: ൧൨, ൧൩). ഇവിടെ നാം കാണുന്നതു എന്തെന്നാൽ ദാവീദു ദൈവത്തിന്റെ സ്ഥാനാപതിയുടെ മുമ്പാകെ അവന്റെ പാപം ഏറ്റുപറഞ്ഞു. സ്ഥാനാപതി തന്റെ സ്ഥാനാപത്യാധികാരത്താൽ അവന്റെ പാപങ്ങളെ മോചിച്ചിരിക്കുന്നതായി അറിയിച്ചു. എങ്കിലും പാപത്തിന്റെ ശിക്ഷയായി കുട്ടി മരിക്കണമെന്നുള്ള വിധിയും അവൻ പ്രസ്താവിച്ചു.

ഇനി ന്യായപ്രമാണം നോക്കിയാൽ കുമ്പസ്സാരം അവിടെയും ഒരു പ്രധാന കർമ്മമായിരുന്നു എന്നു കാണാം. ലേവിയാപുസ്തകം ൫ അ. ൧, ൫-ൽ പാപങ്ങളുടെ ഒരു ലിസ്റ്റ് പ്രസ്താവിച്ച ശേഷം ഇപ്രകാരം പറയുന്നു:- "ഈ പാപങ്ങളിൽ ഒന്നു അവൻ ചെയ്യുമ്പോൾ ആ കാര്യത്തിൽ അവൻ പാപം ചെയ്തു എന്നു അവൻ ഏറ്റുപറയണം......പട്ടക്കാരൻ അവന്റെ പാപത്തിനുവേണ്ടി അവനു ഒരു പരിഹാരം ചെയ്യണം" എന്നു പറഞ്ഞിരിക്കുന്നു. പിന്നെയും, "ഒരു പുരുഷനൊ സ്ത്രീയൊ മനുഷ്യൻ ചെയ്യുന്ന ഒരു പാപം ചെയ്തു കുറ്റക്കാരാകുമ്പോൾ അവർ ചെയ്തിട്ടുള്ള പാപങ്ങളെ അവർ ഏറ്റുപറയണം." (സംഖ്യ. ൫; ൬—൭. ന്യായപ്രമാണത്തിൽ ഓരോ പ്രത്യേക പാപങ്ങൾക്കു പ്രത്യേകതരത്തിൽ പാപപരിഹാരം പട്ടക്കാരൻ ചെയ്യണമെന്നു കാണുന്നു. പട്ടക്കാരൻ പാപങ്ങളെ അറിയാതെ ഇരുന്നാൽ അതതിനുള്ള പരിഹാരം ചെയ്വാൻ കഴിയുന്നതല്ല. അതുകൊണ്ടു ആചാര്യന്റെ മുമ്പാകെ പാപങ്ങളെ ഏറ്റുപറയണമെന്നുള്ളതു ന്യായപ്രമാണത്തിന്റെ പ്രധാന നിയമങ്ങളിൽ ഒന്നായിരുന്നു എന്നു കാണാം.

ഇനി പുതിയ നിയമം നോക്കിയാൽ യോഹന്നാൻമാമന്താനായുടെ പ്രസംഗത്തിൽ മനസ്സു തിരിഞ്ഞവരെല്ലാം യോഹന്നാനോടു പാപം ഏറ്റുപറഞ്ഞതായി കാണുന്നു. ഏറ്റുപറച്ചിൽ ന്യായപ്രമാണത്തിൽ നിർബ്ബന്ധമാക്കി വച്ചിരുന്നതിനാൽ നമ്മുടെ കർത്താവിന്റെ കാലത്തും ഇതു നടപ്പുണ്ടായിരുന്നു. അതു തെറ്റായിരുന്നാൽ യഹൂദന്മാരുടെ അനേകം ആചാരമര്യാദകളെ താൻ ആക്ഷേപിച്ച കൂട്ടത്തിൽ ഇതും എടുത്തു പറവാൻ ഇടയുണ്ടായിരുന്നു. താൻ ഇതിനു യാതൊരു വിരോധവും പറഞ്ഞില്ലെന്നു മാത്രമല്ല, പട്ടക്കാരോടുള്ള കുമ്പസ്സാരം തന്റെ പുതിയനിയമസഭയിൽ സ്ഥാപിക്കയും ചെയ്തു. വി: പൌലൂസ് എപ്പേസൂസിൽ പ്രസംഗിക്കുമ്പോൾ വിശ്വസിച്ചതിൽ പലരും വന്നു അവരുടെ പാപങ്ങളെ പൌലൂസിന്റെ മുമ്പാകെ ഏറ്റുപറഞ്ഞതായി കാണുന്നു. ( ൧ കോറ: ൧൨, ൨൫ )

ദൈവത്തോടു രഹസ്യമായിട്ടു മാത്രമല്ല, ദൈവത്തിന്റെ സ്ഥാനാപത്യം വഹിക്കുന്ന പുരോഹിതന്മാരുടെ മുമ്പാകെ പാപങ്ങളെ ഏറ്റുപറയണമെന്നുള്ളതും പഴയനിയമത്തിലും പുതിയ നിയമത്തിലും രക്ഷയ്ക്കാവശ്യമായി സ്ഥാപിച്ചിട്ടുള്ള ഒരു രഹസ്യമാണെന്നു നാം കണ്ടുവല്ലൊ. ലൌകികമായി ആലോചിച്ചാലും ഇതിനു വളരെ ന്യായങ്ങൾ പറവാനുണ്ടു. ഒരു കുലപാതകനെ മരണശിക്ഷയ്ക്കു വിധിച്ചു എന്നിരിക്കട്ടെ. അവനെ തൂക്കാൻ കൊണ്ടുപോകുമ്പോൾ അവന്റെ കുറ്റം ഏറ്റുപറവാൻ ആവശ്യപ്പെടുകയും അവൻ അനുതാപിയെങ്കിൽ ഏറ്റുപറകയും ചെയ്യുന്നു. മനുഷ്യനോടു ഏറ്റുപറയുന്നതു അസംബന്ധമാണെങ്കിൽ എന്തിനാണു അവനോടു ഏറ്റുപറവാൻ ആവശ്യപ്പെടുന്നതു.

ഒരു കുട്ടി ചെയ്യുന്ന തെറ്റുകളെ ഏറ്റുപറവാൻ മാതാപിതാക്കൾ അവനോടു ആവശ്യപ്പെടുന്നതു സഹജമാകുന്നു. പട്ടക്കാരോടു ഏറ്റുപറയുന്നതു തെറ്റാണെന്നു അഭിപ്രായപ്പെടുന്നവന്റെ മുമ്പാകെ തന്റെ കുട്ടി ചെയ്ത കുറ്റത്തെ ഏറ്റുപറവാൻ ചെന്നാൽ, എന്റെ കുഞ്ഞേ നീ വല്ല തെറ്റും ചെയ്തിരിക്കാം അതു എന്നോടു പറയേണ്ടാ മനുഷ്യനോടു ഏറ്റുപറയുന്നതു വേറൊരു കുറ്റമാകുന്നു, നീ പോയി ദൈവത്തോടു മാത്രം രഹസ്യത്തിൽ ഏറ്റുപറഞ്ഞുകൊൾക, എന്നു ഇവൻ പറഞ്ഞുവിടുമൊ?

(തുടരും).

## ഒരു മീററിങ്ങ്.

ചെങ്ങന്നൂർ പള്ളിയിൽ ബ. ഉണ്ടെപ്ലാകത്ത് യാക്കോബു കത്തനാർ അവർകളുടെയും ശേഷം മാന്യന്മാരായ ചില ആളുകളുടെയും പ്രത്യേക ഉത്സാഹത്തിന്മേലും ചിലവിലും സ്ഥാപിക്കപ്പെട്ടിരിക്കുന്ന മൂന്നു പ്രൈമറിസ്കൂളുകളിലും അവിടെനിന്നു അന്യ സ്ഥലങ്ങളിലും വിദ്യാഭ്യാസം ചെയ്യുന്നവരായി ഹിന്ദുക്രിസ്ത്യാൻ ഉൾപ്പെടെ ഉദ്ദേശം നൂറോളം കുട്ടികൾക്കു ടി പള്ളിമുററത്തു വിശാലമായി കെട്ടി ഉണ്ടാക്കിയ പന്തലിൽവച്ചു മകരം ൧൫-ാം നു- പകൽ ൧ മണിക്കു മിസ്റ്റർ എ പീലിപ്പ് എം. എ. അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയിരുന്ന ഒരു മീററിങ്ങിൽ സമ്മാനദാനം കൊടുക്കപ്പെട്ടിരിക്കുന്നു. ടി സമ്മാനദാനത്തിനുള്ള ധനശേഖരം മുഴുവനും ടി പള്ളിയിൽനിന്നു തന്നെ കൊടുക്കുവാൻ പള്ളിയോഗക്കാർ ഐകകണ്ഠ്യേന സമ്മതിച്ചതിൽ വച്ചുതന്നെ വിദ്യാഭ്യാസവിഷയത്തിലുള്ള ദേശവാസികളുടെ ആഗ്രഹം വെളിപ്പെടുന്നതാണ. മിസ്റ്റർ പീലിപ്പിന്റെ സന്ദർഭോചിതമായ പ്രസംഗവും മററും പള്ളിയോഗക്കാർക്കു ഈ വിഷയത്തിലുള്ള ഉത്സാഹത്തെ ശതഗുണീഭവിപ്പിച്ചിട്ടുണ്ട്. ഇതുപോലെ സുറിയാനി സമുദായത്തിലുള്ള ഓരോ പള്ളിയോഗക്കാരും ഇടവകകളിൽ ആവശ്യമുള്ള സ്കൂളുകൾ സ്ഥാപിച്ചു കാലോചിതമായ വിദ്യാഭ്യാസങ്ങളും വേദപഠനങ്ങളും പഠിപ്പിക്കയും പാശ്ചാത്യവിദ്യാഭ്യാസത്തിൽ പാണ്ഡിത്യം പ്രാപിച്ചു ഇതുപോലെയുള്ള മഹാന്മാരുടെ സാന്നിദ്ധ്യത്തോടും കാലോചിതമായ ഗുണദോഷങ്ങളോടു കൂടെ ആണ്ടേതോറും സമ്മാനദാനങ്ങൾ കൊടുത്തും മററും കുട്ടികളേയും അവരുടെ രക്ഷകർത്താക്കന്മാരേയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നു എങ്കിൽ സമുദായം അത്യുന്നതമായ വിധത്തിൽ വിദ്യാഭ്യാസത്തിലും സാമുദായികപരിഷ്കാരത്തിലും ഉന്നത്യം പ്രാപിക്കുമെന്നുള്ളതിനു രണ്ടു പക്ഷം കാണുമെന്നു വിചാരിപ്പാൻ ന്യായമില്ലാ.

എന്നു ഒരു സമുദായിക പരിഷ്കാരി.

---

## ഒരഭിപ്രായം.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സാറെ, കഴിഞ്ഞ ഒരു ലക്കം പത്രികയിൽ ഒരു മറുപടിയെന്നു തലവാചകമുള്ള ഒരു ഭാഗം കണ്ടപ്പോൾ നവീകരണക്കാരൊ മററൊ യാക്കോബായ സുറിയാനിക്രിസ്ത്യാനികളോടു ഏതോ ചോദ്യം ചോദിച്ചതിനു മറുപടിയാണെന്നു വിചാരിച്ചു ധൃതിയിൽ വായിച്ചതിനു കന്നിമാസത്തിലെ പത്രത്തിൽ ഒരു സഹോദരൻ അത്യാവശ്യ അറിയിപ്പ എന്നു ഒരു ഭാഗം ചേർത്തിരുന്നതിനു അന്ത്യാവശ്യ അറിയിപ്പ് എന്നു പേർ സങ്കല്പിച്ചതാണെന്നു കണ്ടു. മറുപടിക്കാരൻ അഭിപ്രായപ്പെ

ച്ചിരുന്നതു ഇതരസഭയിൽനിന്നും കല്യാണം കഴിക്കുന്നതു ആത്മാവിന്നു ഗുണത്തെ പ്രദായനം ചെയ്യുന്ന ഒരു വ്യാപാരമാണെന്നാണ. എന്തെന്നാൽ നമ്മുടെ സഭയിലുള്ള ആചാരക്രമങ്ങളെ അവർ ശരിയായി പഠിക്കും അല്ലെങ്കിൽ ഉത്സാഹിച്ചു പഠിപ്പിച്ചാൽ പഠിക്കും. ഉത്സാഹേ ലഭതേ കാൎയ്യം എന്നുള്ള പ്രമാണത്തെ ദൃഷ്ടാന്തമായി ചേൎത്തിരിക്കുന്നു. ഈ സദാചാരം മിക്കവാറും ശരിതന്നെ എന്നിരുന്നാലും ഈ കാൎയ്യത്തിനു ഉതകുമെന്നു തോന്നുന്നില്ലാ. ശൎക്കരകുന്നിന്മേൽ ഉള്ളി നട്ടു കസ്തൂരി വളവും ചേൎത്ത നിത്യം പനിനീരുകൊണ്ടു നനച്ചാലും ഉള്ളിയുടെ ഗന്ധം ഇല്ലാതാകുമൊ ജാത്യാലുള്ളത തൂത്താൽ പോകുമൊ എന്നു പറയുന്നതു പോലെ ബാല്യത്തിൽ ശീലിക്കുന്നതു തന്നെ മരണം വരെ നിലനില്ക്കും. ഇതരസഭയിലെ സ്ത്രീകൾ നമ്മുടെ സഭയിൽ വന്നാൽ നമ്മുടെ സഭാക്രമങ്ങളെ ശരിയായി അനുഷ്ഠിക്കുമെന്നു തോന്നുന്നില്ല. അത്യാവശ്യ അറിയിപ്പിൽ ഇംഗ്ലീഷ സഭയിൽനിന്നും കല്യാണം കഴിച്ചതിൽവെച്ചു രണ്ടു സഹോദരങ്ങൾക്കു സംഭവിച്ച ദുഃഖത്തെ വിവരിച്ചിരുന്നത് പകുതി നേരെന്നും പച്ചവെടിയെന്നും മറുപടിയിൽ പറഞ്ഞിരിക്കുന്ന വായനക്കാരായ ഞങ്ങൾക്കു ഇതിന്റെ സൂക്ഷ്മം അറിയുന്നതിനായി ആ ഇടവകയിലുള്ള പലരോടും ചോദിച്ചതിൽ അതു വാസ്തവമെന്നു പലരും പറഞ്ഞിരിക്കുന്നു എന്നു തന്നെയുമല്ലാ ആ വീട്ടുകാരുടെ സമീപസ്ഥന്മാരോടു ചോദിച്ചതിലും അതു സത്യമാണെന്നു പറഞ്ഞിരിക്കുന്നു എന്നാ തെളിവു പോരെന്നുണ്ടൊ. വാസ്തവം അറിയാതെ മറുപടിയെഴുതിയതിനു (മറുപടിക്കാരൻ) ഒട്ടും വ്യസനിക്കേണ്ടാ. മേലാൽ വരാതെ ഇരിപ്പാൻ സൂക്ഷിക്കണം.

എന്നു ആരായാലും ഒന്നുമില്ലല്ലൊ.

---

## ഒരു പ്രസംഗം

"നീ നിന്റെ സ്രഷ്ടാവിനെ നിന്റെ ബാല്യദിവസങ്ങളിൽ ഓൎത്തുകൊൾക" (പ്രസംഗം ൧൨, ൧). സൎവ്വലോകനിയന്താവായി കരുണാവാരിധിയായിരിക്കുന്ന ദൈവം നമ്മെ സൃഷ്ടിച്ചു നന്മതിന്മകളെ വിവേചിച്ചറിഞ്ഞു പ്രവൃത്തിപ്പാനുള്ള സ്വാതന്ത്ര്യം നമുക്കു നല്കീട്ടുണ്ടെങ്കിലും നാം ദൈവത്തിനു നമ്മിൽ സന്തോഷം ജനിപ്പിക്കത്തക്ക നന്മ പ്രവൃത്തികൾ ചെയ്യാതെ അധികമധികം തിന്മയിലേക്കു ചാഞ്ഞുപോകുന്നു. "എന്നാൽ സമയം നമുക്കുള്ളതല്ല ദൈവത്തിന്റെതത്രെ" മത്താ, ൨൨-൨൧. എന്നതു ഓൎമ്മമാക്കി നാം വല്ലതും പ്രവൃത്തിക്കുന്നുണ്ടൊ എന്നു ആരാഞ്ഞുനോക്കേണ്ടതു നമ്മുടെ കൎത്തവ്യകൎമ്മമാകുന്നു. ഇങ്ങിനെ നോക്കുന്നപക്ഷം നമ്മുടെ ബാല്യദശയെ നാം ദൈവത്തിനു കൊടുക്കേണ്ടതു നമ്മുടെ ചുമതലയാണെന്നും ആ ദശയെ അനാവശ്യമായ വിധത്തിൽ ചിലവഴിച്ചു ദൈവത്തിന്റെ കോപം വരുത്തത്തക്ക നിലയിൽ ആക്കിത്തീൎക്കരുതെന്നും നമുക്കു സ്പഷ്ടമായി കാണാവുന്നതാണ. നമ്മെ അരോഗദൃഢഗാത്രവാന്മാരാക്കി നല്ല മനോതൃപ്തിയോടും ഉല്ലാസത്തോടും നടത്തുന്നതു നമ്മുടെ പ്രിയ സ്രഷ്ടാവാകുന്നു എന്നതു മനസ്സിൽ എപ്പോഴും വിചാരിച്ചു നാം നന്ദിയുള്ളവരായി ഇരിക്കുന്നതു കൂടാതെ ദൈവത്തിനിഷ്ടമുള്ള പ്രവൃത്തികളെ ചെയ്യുന്നതിനു സന്നദ്ധന്മാരായിരിക്കേണ്ടതുമാകുന്നു. നമ്മുടെ ബാല്യം,

യൌവനം, വാൎദ്ധക്യം ഈ ദശകളെല്ലാം ദൈവതിരുമുമ്പാകെ ഇരിക്കുന്നു എന്നു സങ്കീ- ൯൦, ൧൦-ൽ നിന്നും വെളിവായിരിക്കെ നമ്മുടെ ബാല്യയൌവനദശകളെ വ്യൎത്ഥനിരൂപണങ്ങളിലും അനാവശ്യസംസാരങ്ങളിലും എന്നുവേണ്ടാ സകല ദുൎമ്മാൎഗ്ഗങ്ങളിലും ചിലവഴിച്ചുംകൊണ്ടു നടക്കുന്നതു ദൈവത്തിന്റെ ഇഷ്ടപ്രകാരമായിത്തീരുന്നതല്ല. സുഗന്ധപുഷ്പസമാനമായും പൂൎണ്ണചന്ദ്രൻ എന്നപോലെ കാന്തിയും തേജസ്സുമുള്ള നമ്മുടെ ബാല്യയൌവനപ്രായങ്ങളെ നിത്യശത്രുവായ പിശാചിന്നു കൊടുക്കുന്നതിനേക്കാൾ വലിയ പാപം മറ്റുണ്ടോ? എന്റെ ബാല്യയൌവന ദശകൾ എല്ലാം കഴിഞ്ഞു എന്റെ വാൎദ്ധക്യംമുഴുവൻ ദൈവത്തിന്നു കൊടുത്തേക്കാം എന്നു നാം ഓരോരുത്തരും വിചാരിച്ചേക്കാം. എന്നാൽ മധുരമേറിയ വീഞ്ഞു പിശാചിന്നും അടിമട്ട് ദൈവത്തിന്നും കൊടുത്തുകളയാമെന്നു വിചാരിക്കുന്നതു വളരെ അനുചിതമല്ലയൊ സ്വാഭാവികമായിത്തന്നെ ബുദ്ധിക്കൂൎമ്മതയും ജാഗ്രതയും ഉത്സാഹവും പ്രബലപ്പെട്ടിരിക്കുന്ന ബാല്യ യൌവനദശകളെ പിശാചിന്നായി കൊടുത്തു വച്ചു ഉഴലുകയും മലാ, ൧- ൧൩. രോഗവും ക്ഷീണവും നിറഞ്ഞ വാൎദ്ധക്യത്തെ നമ്മെ എപ്പോഴും കാത്തു സൂക്ഷിച്ചും രക്ഷിച്ചും പോരുന്ന ദൈവത്തിന്നു കൊടുത്തുകളയാമെന്നു വിചാരിക്കുന്നതു ഒരിക്കലും പരിഹരിക്കപ്പെടുവാൻ പാടില്ലാത്ത പാപമാണു. അതുകൊണ്ടു ("നിങ്ങൾ ചീന്തപ്പെട്ടതിനെയും മുടന്തുള്ളതിനെയും കൊണ്ടുവന്നു. ഇതിനെ നിങ്ങളുടെ കൈകളിൽ നിന്നു ഞാൻ കൈക്കൊള്ളുമൊ വഷളായുള്ളതിനെ ബലി കഴിക്കുന്നവൻ ശപിക്കപ്പെട്ടവൻ") എന്നു ദൈവം ഇസ്രയേലിനോടു പറഞ്ഞപ്രകാരം നമ്മോടും പറയാതിരിപ്പാൻതക്കവണ്ണം നമ്മുടെ പൂൎണ്ണ ആത്മാവുകൊണ്ടും പൂൎണ്ണ ശക്തികൊണ്ടും ദൈവമായകൎത്താവിനെ സ്നേഹിച്ചു അതിൽനിന്നുള്ള ഫലങ്ങളെ നമുക്കു അനുഭവിപ്പാൻ തക്കവണ്ണം കൊടുക്കുന്നുഎങ്കിൽ എത്രവളരെ നന്നായിരുന്നു? കൎത്താവിന്നായി കൊടുക്കേണ്ട സമയത്തെ നാം ദേവപ്രസാദവും ശുഷ്കാന്തിയുമുള്ള ബാല്യ യൌവന പ്രായങ്ങളെ കൎത്താവിന്നായി വിട്ടുകൊടുത്തു അവങ്കൽ നിന്നു ആശീൎവ്വാദങ്ങളും ലഭിച്ചു അതിനടുത്ത ഫലങ്ങളേയും പുറപ്പെടുവിപ്പാൻ നാം ഓരോരുത്തരും ശ്രമിക്കണം.

പി. ജെ.

# പൊൻകുഴലുകൾ.

"പൊന്നുകൊണ്ടുള്ള രണ്ടു കുഴലുകളിൽക്കൂടി പൊൻനിറമായ എണ്ണയെ അവയിൽ നിന്നുതന്നെ ഒഴിക്കുന്ന ആ രണ്ടു ഒലിവുവൃക്ഷത്തിന്റെ കൊമ്പുകൾ എന്തു." സഖ: ൪, ൧൨. ഈ പൊൻകുഴലുകളെക്കുറിച്ചു നിങ്ങൾ ഏതു സമയത്തെങ്കിലു വിചാരിച്ചിട്ടുണ്ടോ? ആ കുഴലുകൾ കാഴ്ചയ്ക്കു മനോഹരമായിരിക്കുന്നു എന്നു തന്നെയുമല്ലാ ഒരു വിശ്വാസിയുടെ കാര്യത്തോടു ഏററവും അനുകൂലമായും വിശുദ്ധ ജീവിതത്തിനു ഒഴിച്ചുകൂടാതവണ്ണം ആവശ്യവുമായിരിക്കുന്നു. സത്യക്രിസ്ത്യാനികൾതന്നെ ആയിരുന്നാലും അനേകക്കും ജീവിതത്തിലുള്ള വളൎച്ച വളരെ കുറവാകുന്നു; അവരുടെ ജീവിതത്തിൽ വെളിച്ചവുമില്ല, അവർ ചെയ്യുന്ന വേലയിൽ അധിക ഫലവും ഇല്ല. വീഴ്ച കൂടാതെ അവരെ രക്ഷിപ്പാൻ നമ്മുടെ രക്ഷിതാവു ശക്തിയുള്ളവൻ എന്നിരുന്നാലും പിന്നെയും പിന്നെയും തെററുകയും പാപത്തിൽ വീഴുകയും ചെയ്യുന്നു. വീണതിന്റെ ശേഷം തങ്ങളുടെ ബലഹീനതയെക്കുറിച്ചു പറഞ്ഞു പ്രലപിക്കയും ചെയ്യുന്നു. ഇനിയും അനേകർ ശക്തി പ്രാപിച്ചു കുറെകാലം ഓടിയതിന്റെ ശേഷം ഗലാ: ൫, ൭. പിന്നീടു ശക്തി കുറഞ്ഞു, മനസ്സു തളൎന്ന, പിന്മാറിപ്പോകുന്നു. ഈ വിധത്തിലുള്ള വീഴ്ചകൾക്കു വല്ല പരിഹാരവും ഉണ്ടോ? ഉണ്ടു. ഈ അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന ദൃഷ്ടാന്തത്തെക്കുറിച്ചു ചിന്തിച്ചാൽ ആ പരിഹാരം ശരിയായി മനസ്സിലാകും. സഖറിയാ ദീൎഘദൎശിയുടെ സൂക്ഷ്മമായ കാഴ്ചയിൽ അഞ്ചു കാൎയ്യങ്ങൾ ഏററവും വിശേഷമായിട്ടുള്ളതാകുന്നു. ൧. പൊൻവിളക്കു, സഖറിയാ ദീൎഘദൎശിയുടെ നിദ്രാമയക്കം നീങ്ങുന്നതിനു ദൈവദൂതനാൽ ഉണൎത്തപ്പെട്ടപ്പോൾ ഇതാ മുഴുവനും പൊന്നിനാൽ ഉണ്ടാക്കപ്പെട്ട കവരവിളക്കിനെ കണ്ടു എന്നു പറയുന്നു. ൨-ാം വാക്യം വിളക്കിന്റെ പ്രയോജനവും ഉപയോഗവും എല്ലാവക്കും അറിയാമല്ലൊ. അന്ധകാരത്തെ നീക്കുകയും വെളിച്ചത്തെ കൊടുക്കുകയും ചെയ്യുന്നതാകുന്നു വിളക്കിന്റെ ഉപയോഗം. വെളിച്ചം കൊടുക്കാത്ത വിളക്കു പ്രയോജനമില്ലാത്തതാണു. ഈ വിളക്കു ദൈവത്തിന്റെ സഭയോടു സദൃശമാകുന്നു: അതായതു വിശ്വാസികളുടെ കൂട്ടത്തോടു ഉപമിക്കാം. വെളി; ൧, ൨൦. യോഹ; ൫, ൩൫. "നിങ്ങൾ ഭൂലോകത്തിനു വെളിച്ചമാകുന്നു" മത്താ: ൫, ൧൪. എന്നു നമ്മുടെ കൎത്താവായിരിക്കുന്ന യേശുക്രിസ്തു പറഞ്ഞിരിക്കുന്നു. "ലോകത്തിൽ നിങ്ങൾ വെളിച്ചങ്ങൾപോലെ ശോഭിക്കുന്നു" എന്നു പൌലൂസ അപ്പോസ്തോലനും ഫിലിപ്പ്യാ ലേഖനത്തിൽ എഴുതിയിരിക്കുന്നു. ഫിലി: ൨, ൧൫. ഈ വിളക്കു മുഴുവനും പൊന്നുകൊണ്ടു ഉണ്ടാക്കപ്പെട്ടതാണു. എന്നു പറഞ്ഞാൽ കൎത്താവിന്റെ കൈവേല എന്നൎത്ഥമാകുന്നു. ഹാ! വായനക്കാരാ! "നാം അവന്റെ കൈപ്പണിയായി സൽപ്രവൃത്തിക്കായി ക്രിസ്തുയേശുവിൽ സൃഷ്ടിക്കപ്പെട്ടവരാകുന്നു". എഫേ: ൨, ൧൦. ഈ കാൎയ്യങ്ങൾ ഇങ്ങിനെ ഇരിക്കുമ്പോൾ ഈ ദൎശനം ദീൎഘദൎശിക്കു കണ്ടതിന്റെ ഉദ്ദേശം എന്താണെന്നു പ്രത്യക്ഷമായിരിക്കുന്നു. അടിമയിൽ നിന്നു സ്വാതന്ത്ര്യം ലഭിച്ചവരായ യെഹൂദന്മാർ അക്കാലത്തിൽ വെളിച്ചങ്ങൾപോലെ ശോഭിക്കാതെ മാനുഷിക ഭയവും ലോകവിചാരവും ഉള്ളവരായി ദേവാലയ പണി മുടക്കി പ്രയോജനമില്ലാത്ത വേലക്കാരെന്നപോലെ ആയിതീൎന്നു. പുറജാതികളുടെ ഇടയിൽ ഉത്തമസാക്ഷികളായി ശോഭിക്കേണ്ടവർ ആ വിധത്തിൽ ശോഭിക്കാതെയും കൎത്താവിന്റെ വേല ചെയ്യാതെയും നിൎവ്വിചാരികളായിതീൎന്നു. ആ സമയത്തിൽ "എഴുനീററു ശോഭിക്ക" എന്നു പറയുന്നപ്രകാരം ഏശാ: ൬൦, ൧; കൎത്താവു ഈ കവരവിളക്കിന്റെ ദൎശനത്തെ കാണിച്ചു അവരെ ഉണൎത്തി എഴുന്നേൽപിച്ചു. ൩-ാം പൊൻവിളക്കിനെക്കുറിച്ചു വിചാരിപ്പീൻ! ആ വിളക്കു നാം ഓരോത്തരുമാകുന്നു. പാപാന്ധകാരംകൊണ്ടു മൂടപ്പെട്ടിരിക്കുന്ന ഈ ലോകത്തിൽ ദീപങ്ങൾപോലെ വെളിച്ചം കൊടുക്കുന്നതിനായി നമ്മെ നിയമിച്ചിരിക്കുന്നു. ആ ഉദ്ദേശം നമ്മുടെ ജീവിതത്തെ കുറിച്ചുണ്ടെങ്കിൽ നമ്മെ നാം തന്നത്താൻ പരിശോധിക്കേണ്ടതു ഏററവും ആവശ്യമാകുന്നു. നിങ്ങൾ എരിഞ്ഞു പ്രകാശിക്കുന്നുവൊ? സ്വല്പ വെളിച്ചംപോലും കൊടുക്കാതെ ജീവിക്കുന്നുവൊ? വിളക്കു എന്നുള്ള നാമം നിങ്ങൾക്കു ചേൎച്ചയുള്ളതൊ,

ചേർച്ചയില്ലാത്തതൊ? "പുറജാതികൾ നിന്റെ വെളിച്ചത്തിലേക്കും രാജാക്കന്മാർ നിന്റെ ഉദയത്തിന്റെ വെളിച്ചത്തിലേക്കും വരും" എന്നു എഴുതപ്പെട്ടിരിക്കുന്നപ്രകാരം യെശ: ൬൦; ൩. നിങ്ങളുടെ ഉപദേശങ്ങളാലൊ, ശാസനകളാലൊ പുറജാതികൾ ആരെങ്കിലും രക്ഷിക്കപ്പെട്ടിട്ടുണ്ടൊ? വിളക്കുകൊണ്ടു പ്രകാശം കൊടുക്കുകയല്ലാതെ യാതൊരു പ്രയോജനവും ഇല്ലാ വെളിച്ചം കൊടുക്കാത്ത വിളക്കു അശേഷം പ്രയോജനമില്ലാത്തതാകുന്നു. അയ്യോ! അനേകം ക്രിസ്ത്യാനികളെ വെറും വിളക്കുതണ്ടെന്നു പറയേണ്ടിരിക്കുന്നു അവരിൽ വെളിച്ചവും ഇല്ല. അപ്രകാരമുള്ള നിലവിളക്കിനെ അതിന്റെ സ്ഥാനത്തുനിന്നു നീക്കികളയുമെന്നു നമ്മുടെ കർത്താവു അരുളിച്ചെയ്തിരിക്കുന്നു. വെളി: ൨, ൫. അതിനാൽ സ്ഥാനത്തുതന്നെ ഇരിക്കുന്നതിനു ശ്രമിച്ചുകൊൾവിൻ.

൨- പൂർണ്ണവെളിച്ചം സഖറിയാ പ്രവാചകൻ കണ്ട വിളക്കുതണ്ടിനു "ഏഴു വിളക്കുകൾ" ഉണ്ടായിരുന്നു. ൨-ാം വാക്യം തിരുവെഴുത്തുകളിൽ ഏഴു എന്നുള്ള സംഖ്യ പരിപൂർണ്ണതയെ കാണിക്കുന്നതാണു. ആകയാൽ ഈ വിളക്കിന്റെ ഏഴു കവരങ്ങൾ പൂർണ്ണപ്രകാശത്തെ കാണിക്കുന്നതാകുന്നു. ദൈവത്തിന്റെ ജ്ഞാനദീപങ്ങൾ മങ്ങി എരിയാതെ പൂർണ്ണപ്രകാശം കൊടുക്കേണ്ടവരാണെന്നു ഇതിനാൽ അറിഞ്ഞുകൊൾവിൻ. പുറ: ൨൫, ൩൭; വെളി; ൧; ൨൦. യോഹന്നാൻസ്നാപകൻ "എരിഞ്ഞു പ്രകാശിക്കുന്ന വിളക്കായിരുന്നു" യോഹ: ൫, ൩൫. അവന്റെ ജ്ഞാനപ്രകാശം യെഹൂദിയനാടു മുഴുവനും പ്രകാശിച്ചുകൊണ്ടിരുന്നു. മത്താ: ൩, ൫-൬. അതു മാത്രവും അല്ല, ദൂരദേശങ്ങളിലും പ്രസിദ്ധമായിരുന്നു നട: ൧൯, ൩; ൧൮- ൨൫. യോഹന്നാൻ സ്നാപകനെക്കുറിച്ചു ഏഴു വിളക്കുകളുള്ള കവരവിളക്കെന്നു പറയുന്നതിനു എന്താണു ആക്ഷേപം എന്നാലും അവനുണ്ടായിരുന്ന പുകഴ്ചയേക്കാളും നമുക്കു ലഭിക്കുന്ന പുകഴ്ചകൾ എത്ര അധികമാകുന്നു. മത്താ: ൧൧, ൧൧. ആകയാൽ യോഹന്നാനേക്കാൾ ജ്വലിച്ചു പ്രകാശിക്കുന്നവരായി ജീവിപ്പാൻ നമുക്കു കഴിയുന്നതാകുന്നു. രക്ഷിതാവിനെ വിശ്വസിക്കുന്ന വായനക്കാരേ! നാം മങ്ങി എരിയുന്നതു ദൈവതിരുവുള്ളത്തിനു അശേഷം വിരോധമാകുന്നു. "അവൻ വിനയമുള്ളവർക്കു അധികം കൃപയെ നൽകുന്നു" യാക്കോ, ൪, ൬. ആ പരിപൂർണ്ണ കൃപയെ വിശ്വാസത്താൽ പ്രാപിച്ചു പ്രവൃത്തിയാൽ പ്രകാശിപ്പിച്ചു ജീവിക്ക. നമ്മുടെ കൃപയുള്ള നാഥൻ തന്റെ ഭൃത്യന്മാരിൽ കാണ്മാൻ ആഗ്രഹിക്കുന്ന പൂർണ്ണ വെളിച്ചം എത്രത്തോളം ഉണ്ടെന്നു ചോദിച്ചാൽ നമ്മിൽ ഒട്ടും അന്ധകാരമില്ലാതെ മുഴുവനും വെളിച്ചം ആയിരിക്കണം എന്നത്രെ. സത്യവിശ്വാസിയുടെ ശരീരത്തിലൊ, ജീവിതത്തിലൊ ഹൃദയത്തിലൊ, സ്വല്പമെങ്കിലും പാപയിരുൾ ഉണ്ടായിരിപ്പാൻ പാടില്ല. അവന്റെ നിരൂപണങ്ങളൊ, സംസാരങ്ങളൊ, പ്രവൃത്തികളൊ മുഴുവനും വെളിച്ചമായിരിക്കണം. ശരീരത്തിന്റെയൊ ഹൃദയത്തിന്റെയൊ ഒരു കോണിലെങ്കിലും ഒട്ടും അന്ധകാരമിരുന്നിട്ടാവശ്യമില്ല. അവന്റെ മനസ്സും, സംസാരവും, ദേഹവുമെല്ലാം പൂർണ്ണവെളിച്ചമായി ശോഭിക്കണം. ഈ വചനത്തെ ധ്യാനിപ്പിൻ. "മുഴുവനും വെളിച്ചം" എന്നുള്ളതുതന്നെ. നിങ്ങളുടെ ഹൃദയത്തിലെ വിചാരങ്ങൾ സകലവും ദൈവത്തിന്റെ മുമ്പാകെ വെളിച്ചമായി തോന്നുന്നുവോ? നിങ്ങളുടെ വായിൽ നിന്നു പുറപ്പെടുന്ന വചനങ്ങൾ നന്മയും സത്യവും ആയിരുന്നു എന്നും മുഴുവനും വെളിച്ചമായിരുന്നു എന്നും ധൈര്യത്തോടെ പറവാൻ കഴിയുമൊ? നിങ്ങളുടെ നടപ്പു, പ്രവൃത്തികൾ സകലവും പ്രകാശിക്കുന്നുവൊ? അയ്യോ എത്രെല്ലാം ഭാഗങ്ങൾ ഇപ്പോഴും അന്ധകാരംകൊണ്ടു നിറഞ്ഞിരിക്കുന്നു. പൂർണ്ണപ്രകാശം എവിടെ? ഈ ഏഴു വിളക്കുകളെക്കുറിച്ചു ചിന്തിക്കുമ്പോൾ നമ്മുടെ കുറവുകളെക്കുറിച്ചു ഉണർന്നു ലജ്ജിപ്പാൻ ആവശ്യം തോന്നുന്നില്ലയൊ? എന്നാലും കാരുണ്യവാനായ കർത്താവു അവകളെ കാണിക്കുന്ന ഉദ്ദേശത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ നമ്മുടെ മനസ്സു തളർന്നുപോകാതെയും അവിശ്വാസം ഉണ്ടാകാതെയും അവന്റെ അളവില്ലാത്ത കൃപയെക്കുറിച്ചു വിചാരിച്ചു ധൈര്യപ്പെട്ടിരിപ്പിൻ! നാം മങ്ങി എരിയാതെയും അര വെളിച്ചം കൊടുക്കാതെയും എല്ലാ സന്ദർഭത്തിലും പൂർണ്ണവെളിച്ചം കൊടുക്കണം എന്നത്രെ അവന്റെ ഇഷ്ടം. അതിനായി അവൻ വഴിയും ഉണ്ടാക്കിയിരിക്കുന്നു. (തുടരും).

# പിതാവായ ദൈവത്തിന്റെ സ്നേഹം.

അവൻ തന്റെ പുത്രനെ തരുവാൻതക്കവണ്ണം ലോകത്തെ സ്നേഹിച്ചു. (യോഹ: ൩, ൧൬). അനാദിയായി ദൈവത്തിന്റെ അളവററ സ്നേഹം മനുഷ്യപുത്രന്മാരോടുകൂടെ ആയിരുന്നു. (സുഭാ; ൮- ൩൧). എന്നതു വേദത്തിന്റെ പരമസത്യമാണല്ലോ. നമ്മുടെ ആദ്യമാതാപിതാക്കന്മാരായ ആദാം ഹവ്വാ എന്നിവരെ താൻ സന്തോഷങ്ങളുടെ പൂങ്കാവായ പറുദൈസായിൽ പാർപ്പിച്ചു. (ഉല്പ: ൨, ൮). അവിടെ യാതൊരു അല്ലൽകൂടാതെ ആയിരുന്നു കഴിച്ചുകൂട്ടിയതു. സകല സൃഷ്ടികളും അവരുടെ ആജ്ഞയിൻ കീഴായിരുന്നു. (ഉല്പ: ൧- ൨൮). താൻ അവൎക്കു ആദ്യകല്പനയായി (ഉല്പ: ൨, ൧൭). കൊടുത്തിട്ടുള്ളതിനെ ലംഘിച്ചപ്പോൾ (ഉല്പ: ൩; ൬). തന്റെ നീതിയുടെ ശിക്ഷാ അവരുടെമേൽ ജ്വലിക്കാതെ അവരെ താൻ ഏദൻതോട്ടത്തിൽ നിന്നു ആട്ടി പുറത്താക്കി. (ഉല്പ: ൩, ൨൩). തന്റെ ഓമനയേറിയ പുത്രന്റെമേൽ മാത്രം ഈ കോപാഗ്നി പ്രതിബിംബിച്ചതു.

ഈ അവസരത്തിൽ വച്ചായിരുന്നല്ലൊ പിതാവായ ദൈവത്തെ മനുഷ്യവൎഗ്ഗം ആദ്യം കോപിപ്പിച്ചതു. ഈ കോപാഗ്നി സ്വൎഗ്ഗത്തിൽവച്ചു ജ്വലിക്കാതെ എത്ര സഹസ്രവൎഷം കഴിഞ്ഞതിന്റെ ശേഷമാണു തന്റെ പുത്രന്റെമേൽ യാതൊരു കരുണയുംകൂടാതെ വൎഷിച്ചതു. തന്റെ വചനത്തിനു ഒരു പ്രകാരത്തിലും മാററമില്ല. പാപം ചെയ്യുന്ന ആത്മാവൊ അതു മരിക്കണമെന്നാണു വേദത്തിന്റെ സിദ്ധാന്തം. ആദാമിൻ സന്താനം ഈ ഭയങ്കര പാപാവസ്ഥയിൽ ഇരിക്കുന്നതിനെ പിതാവായ ദൈവം തൃക്കൺ പാൎത്തു പശ്ചാത്തപിച്ചു യാതൊരുത്തരുടെയും അപേക്ഷകൂടാതെ തന്റെ ദയ താനെ നിൎബ്ബന്ധിച്ചു ഇതാ പുത്രനാകുന്ന യേശുക്രിസ്തുവിനെ നീചലോകത്തേയ്ക്കു അവതാരത്തിനായി അയച്ചു. ആദാമിൻ സന്താനമാകുന്ന നാം പാപത്തിനും ശാപത്തിനും മരണത്തിനും പാത്രീഭവിച്ചപ്പോൾ നമ്മെ ഉദ്ധാരണം ചെയ്യുന്നതിനു പുത്രൻ മാത്രം ഉണ്ടായി. നമ്മുടെ വീഴ്ച താഴ്ചയെ പിതാവായ ദൈവം കണ്ടു അവരെ താൻ ഓൎത്തു. സങ്കീ: ൧൩൬, ൨൩. ആകാശം താനെ താഴ്ത്തി സങ്കീ: ൧൭, ൯. തന്റെ പുത്രന്റെ അവതാരം എത്ര വിസ്മയനീയംതന്നെ. ആകാശംതന്നെ തന്റെ കാഴ്ചയ്ക്കു മതിയാകാത്തവനും സ്വൎഗ്ഗീകസൈന്യങ്ങൾ ഒന്നാകെ തനിക്കു അളവില്ലാതെ സ്തുതി പാടുന്നവനും (ഏശ: ൬, ൩.) ശുശ്രൂഷിക്കപ്പെടുന്നവനും രാജാധിരാജാവും കൎത്താധികൎത്താവും ആയിരിക്കുന്നവൻ ഇതാ മനുഷ്യവൎഗ്ഗത്തെപ്രതി പുല്ക്കൂടു തനിക്കു രാജകൊട്ടാരമാക്കുവാൻ (ലൂക്കോ ൨, ൭). തന്റെ അതിരററ കൃപ തന്നെ നിൎബ്ബന്ധിച്ചു.

ആകാശം, ഭൂമി, പാതാളം എന്നിവകളെ പിടിച്ചിരിക്കുന്നവൻ ഭൂലോകവാസത്തിങ്കൽ തന്റെ തിരുതല ചായിപ്പാൻ സ്ഥലമില്ലെന്നു പ്രസ്ഥാപിപ്പാൻ തക്ക വേദനയിൽ എത്തിയതു എത്ര ശോചനീയം. ദൂതഗണങ്ങളുടെ സ്തുതികളിൽ ഇമ്പപ്പെട്ടിരിക്കുന്നവൻ റോമാപടയാളികളുടെ പരിഹാസത്തിനും ആക്ഷേപത്തിനും പാത്രീഭവിച്ചു. സകല രാജാക്കന്മാരെയും കിരീടധാരണം ചെയ്യുന്നവൻ ചുങ്കക്കാരുടെയും പാപികളുടെയും ഏററമേറിയ സ്നേഹിതനായിരുന്നു. സകല ചരാചരങ്ങളുടേയും ജീവനെ തിരുകരങ്ങളിൽ പിടിച്ചവൻ യഹൂദസേവകന്മാൎക്കു കീഴ്പെട്ടു. യഹൂദരാജാ- വാഴ്ക! വാഴ്ക! എന്ന മേലെഴുത്തു പതിക്കപ്പെട്ടവൻ, (മ. ൨൧- ൯). ശവക്കല്ലറയിൽ മൂന്നു ദിവസം അഴുകിയ ലാസറിനെ തന്റെ വിളിയാൽ ശവബന്ധനത്തോടുകൂടി പുറത്തു വരുത്തിയവൻ (യോഹ: ൧൧, ൪൪). മൺമയന്മാരാൽ കവിൾക്ക അടികൊണ്ടു ക്ഷമയോടുകൂടി നിന്നവൻ, — (മത്തായി: ൨൭- ൩൦.) കുരുടന്മാരെയും, മുടന്തന്മാരെയും മററു പലവിധ രോഗപീഡിതന്മാരെയും വചനശക്തിയാൽ സൌഖ്യമാക്കിയവൻ, റോമപടയാളികളുടെയും, യെഹൂദസേവകന്മാരുടെയും വചനത്തിനു് അനുസരിച്ചു നിന്നവൻ, സകലൎക്കും അവരവരുടെ ശക്തിക്കു തക്കവണ്ണം പുരയിടങ്ങളും, മാളികകളും, മണിമേടകളും ദാനം ചെയ്യുന്നവൻ, യെഹൂദന്മാരുടെ കൈകളിലേക്കു ഏല്പിക്കുന്നതിനു മുമ്പായി തന്റെ പിതാവിനോടു രഹസ്യമായി പ്രാൎത്ഥിപ്പാൻ ആവശ്യപ്പെട്ടപ്പോൾ ഗെത്സമീനതോട്ടം

തനിക്കു അന്ത്യപ്രാൎത്ഥന മണ്ഡപമാക്കിത്തീൎത്തവൻ, മലപ്രസംഗത്തിൽ വെച്ചു ജനം വിശപ്പുകൊണ്ടു പരവശന്മാരായി എന്നു കണ്ടപ്പോൾ മനസ്സലിഞ്ഞു അഞ്ചു അപ്പംകൊണ്ടു അതിശയമാംവണ്ണം അവരെ തൃപ്തിപ്പെടുത്തി പോഷിപ്പിച്ചവൻ, സകല ജീവികൾക്കും വെള്ളം കൊടുക്കുന്നവൻ, സ്വൎഗ്ഗത്തിനും ഭൂമിക്കും മദ്ധ്യെ കുരിശുമരത്തിൽ കിടന്നു ദാഹം പൂണ്ടപ്പോൾ തന്റെ പിതാവിന്റെ മുൻനിശ്ചയപ്രകാരം സകല പാപങ്ങളുടെയും മട്ടിനെ ഒന്നാകെ സന്തോഷത്തോടു കുടിച്ചവൻ, (മത്താ: ൨൭- ൪൮.) സകല ജനങ്ങളെയും ഒന്നാകെ ന്യായാസനത്തിൻ മുമ്പാകെ നിറുത്തുവാനുള്ളവൻ, തന്റെ സൃഷ്ടിയായ പീലാത്തൊസിന്റെ മുമ്പാകെ തല കുനിച്ചുനിന്നവൻ, ഈ അവസ്ഥകളെ വിചാരിച്ചാൽ ഏതു മനുഷ്യഹൃദയത്തെയാണ വേദനപ്പെടുത്താത്തതു. മനുഷ്യവൎഗ്ഗം അവനോടു ദയഹീനമായി പ്രവൃത്തിക്കുന്നതിനെ സ്വൎഗ്ഗദൂതരുടെ കണ്ണുകൾ കാണുന്നു അവർ ഭയപ്പെടുന്നു സൃഷ്ടികൾ ഇവനോടു ഇവ്വണ്ണം പ്രവൃത്തിക്കുന്നതിനെ കണ്ടു അവർ വിറയ്ക്കുന്നു, അവർ എത്രെയൊ ഭയത്തോടും, വിറയലോടുംകൂടിയാണ പെരുമാറുന്നതു. ഇപ്പോൾ മൺമയന്മാരാൽ പ്രവൃത്തിക്കുന്നതിനെ കണ്ടാൽ അവൎക്കു സഹിപ്പാൻ എങ്ങിനെ കഴിയും. പിതാവായ ദൈവം അവരെ പ്രത്യേക വരുതിയിൻകീഴ നിറുത്തിട്ടില്ലായിരുന്നെങ്കിൽ ആ ദൂതഗണങ്ങൾ നിശ്ചയമായും സ്വൎഗ്ഗം കീറി ഭൂമിയിലേക്കു ചാടിവന്നു മനുഷ്യരെ അഗ്നികൊണ്ടു ദഹിപ്പിക്കുമായിരുന്നു.

ഇരുമ്പാണിയും ചുററികയും അവന്റെ കൈകാലുകളെ രുചിച്ചുനോക്കി അവൻ ആ വേദനയെ ഒന്നാകെ ക്ഷമയോടുകൂടി സഹിച്ചു. പിതാവിന്റെ മുൻ തീൎപ്പിനായി കീഴ്പെട്ടു എന്നല്ലാതെ വേറെയൊന്നുമല്ലാ. ഹെ! പാപികളെ അവൻ കുരിശുമരത്തിൽ പതിഞ്ഞതും കല്ലറയിൽ കിടന്നതും നമ്മെപ്രതി അല്ലയൊ ഇതൊക്കെ സഹിച്ചതു അതായതു തന്റെ പുത്രനെ തരുവാൻതക്കവണ്ണം ലോകത്തെ സ്നേഹിച്ചു എന്നു നമ്മുടെ പ്രസംഗവാക്യം നമ്മെ പ്രബോധപ്പെടുത്തുന്നപ്രകാരം നാം ഇപ്പോൾ അതിനെ ഉററു ചിന്തിക്കാം. രാജദ്രോഹികളായ കുററക്കാരുടെമേൽ ആരോപണം ചെയ്യുവാനുള്ള ശിക്ഷ പരീക്ഷാൎത്ഥം എന്നു കണക്കെയല്ലാ വാസ്ഥവത്തിൽ തന്റെ ഏകപുത്രന്റെമേൽ ചുമത്തി അതിനാൽ മനുഷ്യമക്കൾ ഒന്നാകെ രക്ഷിക്കപ്പെട്ടു എന്നല്ലയൊ നാം കേൾക്കുന്നതു. പിതാവായ ദൈവം ആരെ അധികം സ്നേഹിച്ചുയെന്നു ഇപ്പോൾ ആരാഞ്ഞു നോക്കുവീൻ. തന്റെ തിരുമരണബലിയാൽ ലോകത്തിലേക്കു നല്കിതന്നിട്ടുള്ള വില വെപ്പാൻ പാടില്ലാത്ത ആ രക്ഷ നാം ഇനി ഉദാസീനമാക്കികളയരുതെ. പരീക്ഷാദിവസം എന്നപോലെ നിങ്ങളുടെ ഹൃദയങ്ങളെ കഠിനപ്പെടുത്താതെയിരിപ്പീൻ. നമ്മുടെ രക്ഷയ്ക്കായി നടന്ന ഈ ഭയങ്കര സംഭവങ്ങളെക്കുറിച്ചു നാം പ്രത്യേകം ധ്യാനിക്കേണ്ട സമയം അടുത്തിരിക്കുന്നു. ഈ വലിയ നോമ്പിന്റെ കാലം അതിലേക്കായി ഓരോരുത്തൻ ആദായപ്പെടുത്താൻ നോക്കേണ്ടതാണ. ഇതാ രക്ഷയുടെ നാൾ.

നമ്മുടെ ദൈവം കരുണാസനത്തിന്മേൽ ഇരിക്കുന്ന ഈ കരുണാവസരത്തിൽ നമ്മുടെ രക്ഷയെ തേടുവീൻ. മുട്ടുവീൻ ഞാൻ തുറന്നുതരാം എന്നു വാഗ്ദത്തം ചെയ്തിരിക്കുന്നവൻ വിശ്വസ്തൻ. ഇനി കൃപാസനത്തിൽനിന്നു ന്യായാസനത്തിൽ ഇരിക്കുന്ന ഒരു ദിവസം ഉണ്ടു അപ്പോൾ ദയയില്ലാ, സ്നേഹമില്ലാ, കരുണയില്ലാ, മനസ്സലിവുമില്ലാ ആ ദിവസം ക്രോധത്തിന്റെയും പകയുടെയും ദിവസം ഹാ! ഭയങ്കര ദിവസം. (മലാഖി. ൪- ൫.) എന്നാൽ മനുഷ്യവൎഗ്ഗം വെള്ളം എന്നപോലെ പാപത്തെ കുടിക്കുന്നു. (യോബ്. ൧൫- ൧൬.) ഇപ്പോൾ കരുണയുടെ നാൾ ആകുന്നുയെന്നു നാം കേട്ടില്ലയൊ. ദൈവം മനുഷ്യർ ചെയ്യുന്ന അക്രമങ്ങളെ കണ്ടു സഹിച്ചുകൂടാതെ കോപപ്പെടുമ്പോൾ നമ്മുടെ പരമപിതാവായ അരുമയേറിയ ദൈവപുത്രൻ ഓരൊ തിരുമുറിവുകളെ ഓരോന്നായി പിതാവായ ദൈവത്തിന്നു കാഴ്ച വെക്കുന്നു. അവൻ ദൈവത്തോടു പിതാവെ! ക്ഷമിക്കണമെ! അവർ (മനുഷ്യവൎഗ്ഗം) അനുതപിച്ചുവരും കുറെ ദിവസംകൂടെ ക്ഷമിക്കണമെ! ഞാൻ നിന്റെ പുത്രനല്ലയൊ? അവർ എന്നോടു ചെയ്തിരിക്കുന്നതിനെ നീ കാണുന്നുവല്ലൊ എന്നുള്ള ഏക പ്രാൎത്ഥനയാൽ ആകുന്നു ഇപ്പോൾ നാം ഇരിക്കുന്നതു. വാത്സല്യ പുത്രന്റെ പ്രാൎത്ഥനയെ പിതാവായ ദൈവം അംഗീകരിച്ചു

തന്റെ ദീൎഘക്ഷമകൊണ്ടു നമ്മുടെ പ്രവൃത്തികൾക്കു തക്കവണ്ണം നമ്മോടു പെരുമാറാതെ ഇരിക്കുന്നതാണെ എന്നു ഓൎക്ക. നമുക്കു ജഡത്തിലും ആത്മാവിലും ഉപവസിക്കാം. ചാക്കുശീലയിലും വെണ്ണീറിലും അനുതപിക്കാം. ഇനി ഒരാണ്ടുകൂടെ ജീവിച്ചിരുന്നു് അടുത്ത വലിയ നോമ്പിനെ ആചരിപ്പാൻ നമുക്കു അവസരം കിട്ടുമെന്നു ആൎക്കും നിശ്ചയമില്ലാ. നമുക്കു കിട്ടിയിരിക്കുന്ന ഈ അവസരം നഷ്ടമാക്കരുതു.

പി. ഐ. ഈ.

---

## രണ്ടെണ്ണം

കഷ്ടം! കഷ്ടം! മഹാ കഷ്ടം! സേർ എന്നോടു പരിഭവിച്ചിരിക്കയാണല്ലൊ. കൊള്ളാം നല്ല കാൎയ്യമാണിതു. എന്തിനാണപ്പാ, ഈ പത്രാധിപർ സേർ ഈയുള്ളവനോടിങ്ങനെ പരിഭവിക്കുന്നതു. ഞാനെന്തു പിഴച്ചെന്റെ ദൈവമെ. എന്തെങ്കിലും ആകട്ടെ. എനിക്കു പറവാനുള്ളതു പരിഭവിച്ചാലും ശരി, പരിഭവിക്കാതിരുന്നാലും ശരി. ഞാൻ പറയാതെ സമ്മതിക്കയില്ല. സ്വല്പമെ പറവാനുള്ളു. ഏസ്സ് മൂളിക്കൊള്ളണെ.

കേട്ടൊ സേർ, ഞാൻ ഈയിടെ തിരുവനന്തപുരത്തിനു പോയിരുന്നു. അനേക തരം നൂതന കാഴ്ചകളെ ഞാൻ കണ്ട കൂട്ടത്തിൽ, എന്റെ നയനങ്ങൾക്കു ആശ്ചൎയ്യസൂചകമായ രണ്ടെണ്ണം ഞാൻ കണ്ടു. രണ്ടെണ്ണം എന്നു വെച്ചാൽ എന്താണെന്നൊ എനിയും സേർ ചോദിക്കുന്നതു. പറയാം കേട്ടോളു. ഞാൻ കണ്ടതു രണ്ടു സാധനമല്ല. രണ്ടു മൃഗമല്ല. തിരുവനന്തപുരം കരകൌശലശാലയിൽ ഉള്ള വിചിത്ര വസ്തുക്കളിൽ രണ്ടെണ്ണവുമല്ല. പിന്നയൊ, സൎവ്വവല്ലഭനായ ദൈവം തന്റെ സാദൃശത്തിലും, സ്വരൂപത്തിലും സൃഷ്ടിച്ചിട്ടുള്ള രണ്ടു "നവീകരണ" സഹോദരങ്ങളെയാണു. ഇതിൽ എനിക്കു ഒരു ശങ്ക. എന്തെന്നൊ, "സൎവ്വവല്ലഭനായ ദൈവം നവീകരണ സഹോദരങ്ങളായിട്ടാണൊ മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നതു" എന്നു സേർ ചോദിച്ചേക്കുമൊ എന്നു ഈ ചോദ്യത്തിനനുരൂപമായ ചോദ്യം നവീകരണസഹോദരങ്ങളിലും, ഉണ്ടായേക്കുമെന്നു പിന്നെയും എനിക്കു ഒരു ശങ്ക. എന്തു കൂത്താണിതു. എനി ഞാൻ ലേശം പോലും ശങ്കിക്കുന്നില്ല. ധൈൎയ്യസമേതം പറയുന്നു. ഈ കുംഭം പ്രവ ൩- തിങ്കളാഴ്ച ചെങ്ങന്നൂർ പള്ളിക്കേയിസ്സു വിചാരണയായിരുന്നല്ലൊ. അതിലേക്കു ഒരു നവീകരണ അച്ചനും രണ്ടു മൂന്നു അയ്മേനികളും വിചാരണ ദിവസം കച്ചേരിയിൽ ഹാജരുണ്ടായിരുന്നു. അതു കണ്ടു ഞാനും ആ കൂട്ടത്തിൽ ഒരു ഹാജരുകൊടുത്തു. പ്രസന്റു എന്നാം മറ്റും പറഞ്ഞില്ലെ. അങ്ങിനെ സംശയിക്കരുതു.

പ്രസ്തുത അച്ചനും അയ്മേനികൾക്കും മനസ്സിനു വല്ലതെ പരിതാപം ഉണ്ടെന്നുള്ളതു പ്രഥമദൃഷ്ടിയിൽ എനിക്കു ബോദ്ധ്യം വ

ന്നു. അതെന്താണെന്നു ഞാൻ ഇപ്പോൾ പറയുന്നില്ല. അന്നു സന്ധ്യനമസ്കാരത്തിനു ഈ ഉപന്യാസനായകന്മാരായ രണ്ടെണ്ണവും നമ്മുടെ പള്ളിയുടെ പടിഞ്ഞാറെ വാതുക്കൽ പ്രത്യക്ഷീഭവിച്ചുകൊണ്ടു, വിചാരമഗ്നരായൊ കൃപനിറഞ്ഞമറിയം മുതലായ പ്രാർത്ഥനമദ്ധ്യെ വിസ്മയമഗ്നരായൊ, മിഴിഞ്ഞാസ്യ ഹിതരായൊ, നിൽക്കുന്നതു കണ്ടു. ആ സമയം ഇവർ രണ്ടുപേരും സത്യക്രിസ്ത്യാനികളുടെ പ്രാർത്ഥനാരീതി കണ്ടു. പക്ഷെ അവരുടെ വേദവിപരീതത്തിൽനിന്നും പിന്തിരിയുമെന്നു ഞാൻ ആശിച്ചു. എന്നാൽ അവയെല്ലാം കേവലം നിഷ്ഫലങ്ങളാണല്ലൊ. നമസ്കാരം കഴിയാറായപ്പോൾ രണ്ടെണ്ണവും വല്ലപ്രേത പിശാചുക്കളുടെ ബാധയോ പത്രോസാൽ മഗോസ്സു പോലെയൊ, വേദവിപരീതഭ്രമപീഡയുടെ ശമനം ഉണ്ടാകുവാൻ ആരംഭിച്ചതുപോലെയൊ എന്താണെന്നറിഞ്ഞില്ല. അവിടെനിന്നും അന്തർദ്ധാനം ചെയ്തു. പിന്നെ കണ്ടില്ല. ഒട്ടും കണ്ടില്ല.

പ്രിയപ്പെട്ട ഓപര്, നമ്മുടെ ശ്രീ. ദൈവാലയത്തിൽ വന്നു നിന്ന ഈ രണ്ടു സഹോദരന്മാരും മുമ്പ് സത്യ യാക്കോബായക്കാരായിരുന്നല്ലൊ. ബ്രഹ്മന്മാരും, കുടുംബക്കാരും ആയിരിക്കുന്ന ഈ മാന്യ സഹോദരങ്ങളെപ്പോലെ, എത്രയൊ സഹോദരങ്ങൾ മനഃപൂർവമായിട്ടു വേദവിപരീതത്തിൽ ചേർന്നിരിക്കുന്നു.

അയ്യൊ കഷ്ടം! ഇതെന്തു ചതി. നാം എല്ലാവരും, ഏക വിശ്വാസത്തിലും ഏക നടപടിയിലും ഇരിന്നിരുന്നു എങ്കിൽ, ഹാ! എന്റെ പ്രിയപ്പെട്ട നവീകരണ സഹോദരന്മാരെ! എത്ര നന്നായിരുന്നു.

കർത്താവെ! നിന്റെ വിശുദ്ധ സഭയിൽ വേദവിപരീതികൾ പണ്ടും ഉണ്ടായിട്ടുണ്ടല്ലൊ. പലതരം വേദവിപരീതികളുടെ പീഡയാൽ നിന്റെ വിശുദ്ധസഭയിൽ പണ്ടും ഇപ്പോഴും അനേകം ന്യൂനതകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. കർത്താവെ! നിന്റെ മക്കൾ വേദവിപരീതികളാകാതിരിപ്പാൻ, നിന്റെ പരിശുദ്ധ റൂഹായെ അവർക്കു കൊടുക്കേണമെ!.

എന്റെ പ്രിയപ്പെട്ട നവീകരണ സഹോദരന്മാരെ! എനിയെങ്കിലും വേദപുസ്തകംതന്നെ കണ്ണു തുറന്നു പരിശോധിച്ചു ഒന്നു വ്യാഖ്യാനിക്കണെ. വിശുദ്ധ പിതാക്കന്മാരുടെ ചരിത്രങ്ങളെ നോക്കുക. "സാത്താന്റെ കടിഞ്ഞൂൽ പുത്രന്മാർ" എന്നു അവർ വേദവിപരീതികളെ വിളിക്കുന്നു.

എന്നു ഞാനാണെ.

# വിശ്വാസം.

വേദപുസ്തകത്തിലും വി: സഭയിലും സ്ഥാപിക്കപ്പെട്ടിരിക്കുന്ന പല ദിവ്യസത്യങ്ങളെ സംബന്ധിച്ചും ശൌനികന്മാരായ പല ഭേദഗതികളോടും അഭിപ്രായവ്യത്യാസങ്ങളോടും കൂടിയ വിശങ്കകൾ വൎദ്ധിച്ചിരിക്കുന്ന ഈ കാലത്തു വിശ്വാസം എന്നതു മിക്കവാറും നാമാവശേഷം എന്ന സ്ഥിതിയിൽ ആണ ഇരിക്കുന്നതു എന്ന ദിനചൎയ്യകളുള്ള ഓരോരുത്തരുടെ ജീവിതത്തിൽനിന്നും സംസാരത്തിൽ നിന്നും എറക്കുറെ വെളിപ്പെടുന്നുണ്ടു. ക്രിസ്ത്യാനിത്വത്തിന്റെ പ്രാധാന്യവും രക്ഷയുടെ അടിസ്ഥാനവും വിശ്വാസവിഷയത്തിൽ സ്ഥാപിതമായിരിക്കുന്നു എന്നും അതിനാൽ വിശ്വാസത്തിൽ അസ്ഥിരതയും ഭിന്നതയും വൎദ്ധിപ്പിക്കുന്നതും വിശ്വാസത്തെ മൂലച്ഛേദം ചെയ്യുന്നതും തന്നിമിത്തം രക്ഷയെ ഇല്ലായ്മ ചെയ്യുന്നുമെന്നുള്ളതുമാകുന്നു ശത്രുവിന്റെ പ്രധാന ഉദ്ദേശം. ആകയാൽ ഇന്നത്തെ വിഷയം വിശ്വാസത്തെ സംബന്ധിച്ചു പ്രസ്താവിക്കുന്നതാകയാൽ വളരെ പ്രയോജനമായിരിക്കുമെന്നും ആയതു ഈ അവസരത്തിൽ അനുചിതമായിരിക്കയില്ലെന്നും വിശ്വസിച്ചു പ്രസ്തുതവിഷയത്തെ സംബന്ധിച്ചു അല്പമായി വിവരിക്കാമെന്നു ആഗ്രഹിക്കുന്നു.

൧. സാധാരണ വിശ്വാസം. ആയതു തമ്മിൽ തമ്മിലുള്ളതും സംഗതിവശാൽ ലൌകികമായുണ്ടാകുന്നതുമായ വിശ്വാസം ആകുന്നു. ആയതു സന്ദൎഭങ്ങളാൽ വിധിക്കപ്പെടാവുന്നതാണു്.

൨. അസാധാരണ വിശ്വാസം. ആയതു കേവലം ലോകക്കാർ നിരസിക്കുന്നതും ദൈവീകവുമായ വിശ്വാസം ആകുന്നു. ഇവയിൽ ൧-ാമത്തേതിനെ സംബന്ധിച്ചു കേവലം അനുഭവത്തിലും പരിചയത്തിലും ഇരിക്കുന്നതാകകൊണ്ടു ആ ഭാഗം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. അതിനാൽ രണ്ടാമത്തെ ഭാഗത്തിലേക്കു കടക്കാം. നടപ്പു- ൧൬. ൩൧. കൎത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്ക. എന്നാൽ നീയും നിന്റെ കുഡുംബവും രക്ഷിക്കപ്പെടും. ഈ വാക്യത്തിൽനിന്നു രണ്ടു പ്രത്യേക സംഗതികൾ തെളിയുന്നു. ൧. വിശ്വാസം. ൨. രക്ഷ. ൧-ാമത്തെതു ക്രിസ്തുയേശുവിലുള്ള വിശ്വാസം. ൨-ാമത്തേതു ആ വിശ്വാസത്താൽ ഉണ്ടാകുന്ന ഫലം. ആയതു രക്ഷ. ഈ വാക്യം പൌലൂസിനേയും ശീലാസിനെയും കാരാഗ്രഹത്തിൽ ആക്കിയിരിക്കുമ്പോൾ അവിടെയുണ്ടായ സംഭവങ്ങളാൽ ഇവരുടെ വിശ്വസ്തതയിങ്കൽ കാരാഗ്രഹപ്രമാണിക്കുണ്ടായ മനസ്സിന്റെ വികാരത്തിൽ നിന്നു രക്ഷിക്കപ്പെടേണ്ടുന്നതിനു ഞാൻ എന്തു ചെയ്യണമെന്നുള്ള ഹൃദയപൂൎവ്വമായ ചോദ്യത്തിനു കൊടുത്ത മറുപടി ആകുന്നു. ഈ സംഗതികൾ രണ്ടും പരസ്പരബാദ്ധ്യത കൂടാതെയൊ അന്യോന്യം ചേൎച്ചകൂടാതെയൊ ഉള്ള രണ്ടു പ്രത്യേക സംഗതികൾ അല്ല. അവ ഒന്നിന്മേൽ മറെറാന്നു ആശ്രയിച്ചിരിക്കുന്നവയും ഒന്നില്ലാതെ മറേറതു പൂൎണ്ണതപ്പെടുവാൻ കഴിയാത്തതുമാകുന്നു. അതിനാൽ ഈ വിഷയങ്ങൾ രണ്ടും അവശ്യശേഷങ്ങൾ (തമ്മിൽ പൂൎത്തികരിക്കുന്നവ) ആകുന്നു.

അതിനാൽ ആരംഭത്തിങ്കൽ രണ്ടു പോയന്റുകൾ കൊടുത്തു എങ്കിലും വിസ്താരത്തിൽ മിശ്രിതമായി (ഇടകലൎന്ന) ഇരിക്കുന്നതാണ.

൧-ാമതു്. വിശ്വാസം എന്നു വച്ചാൽ എന്താകുന്നു. നമ്മുടെ കണ്ണുകൾക്കു മുൻപാകെ പ്രത്യക്ഷമായിരിക്കുന്ന എതെങ്കിലും ഒരു വസ്തുവിനെ അറിയുന്നതു വിശ്വാസത്താൽ അല്ല കാഴ്ചയിൽ ആണന്നു സൎവ്വസമ്മതമാകുന്നുവല്ലൊ. ഒരു സംഗതിയുടെ പൂൎണ്ണതയും അറിഞ്ഞിട്ടുള്ളവയും പഞ്ചേന്ദ്രിയങ്ങൾക്കു ദൃശ്യമായിട്ടുള്ളവയുമായ സംഗതികളെ അറിയുന്നതിനു വിശ്വാസം ആവശ്യമില്ല. അതിനാൽ വിശ്വാസം എന്തിനു ആവശ്യപ്പെടുന്നു. റോമാ. ൮. ൨൪. ൨൫. കാണപ്പെടുന്ന ആശ ആശയല്ല. കാണപ്പെടുന്നതിനു എന്തിനു ആശപ്പെടുന്നു. അല്ലങ്കിൽ കാത്തിരിക്കുന്നു. കാണപ്പെടുന്നതൊ അനുഭവിക്കുന്നതൊ ആയ സംഗതിക്കു പരിചയം. സ്പൎശം അല്ലങ്കിൽ സൂക്ഷ്മ അറിവ് ഈ വക വല്ലതുമല്ലാതെ വിശ്വാസം ആവശ്യമില്ലല്ലൊ. ഒന്നിന്മേൽ കുറെ അധികം സ്നേഹമൊ താല്പൎയ്യമൊ സ്ഥിരതയൊ ഉ

ണ്ടായാൽ ആയതു വിശ്വാസം അല്ലാ. അല്ലങ്കിൽ പുസ്തകം വായിച്ചതുകൊണ്ടൊ പ്രസംഗിച്ചതുകൊണ്ടൊ പാട്ടുകൾ പാടിയതുകൊണ്ടൊ വിശ്വാസം ആയില്ല. ഇനിയും യോഗങ്ങളിൽ സാക്ഷി പറഞ്ഞതുകൊണ്ടു ആകട്ടെ, താൻ വിശ്വാസി ആണെന്ന സാക്ഷിച്ചതുകൊണ്ടു ആകട്ടെ, ആയതും വിശ്വാസം എന്ന സ്ഥാപിപ്പാൻ കഴിയുന്നവയല്ല. ഹാ ഇതൊന്നും വിശ്വാസം അല്ലയൊ. അതെ, ഇവ വിശ്വാസം ആയില്ലാ.

വിശ്വാസം. എബ്രാ. ൧൧- ൧. ആശിക്കപ്പെടുന്നവയുടെ വസ്തുതയും കാണപ്പെടാത്ത കാൎയ്യങ്ങളുടെ മനോനിശ്ചയവും ആകുന്നു. ഇപ്രകാരമുള്ള വിശ്വാസം കൂടാതെ സാധിക്കയില്ലാ. ൬-ാം വാക്യം. വിശ്വാസംകൂടാതെ ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ലാ. ഇതാകുന്ന ദൈവപ്രസാദം വരുത്തുന്നതായ അസാധാരണ വിശ്വാസം. അല്ലങ്കിൽ ദൈവീകവിശ്വാസം. ഇപ്പോൾ വിശ്വാസം എന്നവച്ചാൽ എന്താണെന്ന കണ്ടുവല്ലൊ.

ഇനിയും ആശിക്കപ്പെടുന്നവ അല്ലങ്കിൽ കാണപ്പെടാത്ത കാൎയ്യങ്ങൾ എന്താണെന്ന അറിയേണ്ടിയിരിക്കുന്നു. കാണപ്പെടുന്നവയൊ അനുഭവിക്കുന്നവയൊ മനോനിശ്ചയപ്പെടുത്തുന്നതു വിശ്വാസം അല്ലന്ന മേൽ പറഞ്ഞ ഭാഗങ്ങളാൽ ധാരാളം സ്പഷ്ടമാണല്ലൊ. എന്നാൽ ഏതു സംഗതിക്കായിട്ടു നാം ആശയോടു കാത്തിരിക്കുന്നു. എബ്രാ- ൧൦. ൨൩. നമ്മുടെ ആശാബന്ധത്തിന്റെ അനുസരണ വാക്കിനെ മുറുകെ പിടിക്കണം. എന്നാൽ വാഗ്ദത്തം ചെയ്യുവൻ വിശ്വസ്തൻ ആകുന്നു. ഈ വാഗ്ദത്തം എന്താകുന്നു ആശാബന്ധമാണ വാഗ്ദത്തം എന്ന പറയുന്നതു. ൧- തെസ്സ. ൫. ൨൪. നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആകുന്നു. അവൻ അതിനെ തരികയും ചെയ്യും. ആകയാൽ കാണപ്പെടാത്ത കാൎയ്യങ്ങൾ അല്ലങ്കിൽ ആശിക്കപ്പെടുന്നവ. വാഗ്ദത്തം അല്ലങ്കിൽ വാഗ്ദത്തത്തിൽ അടങ്ങിയിരിക്കുന്ന നിത്യരക്ഷ ആകുന്നു എന്ന സ്പഷ്ടമാണ. എന്തെന്നാൽ വാഗ്ദത്തം വരുവാനുള്ള ഒന്നിനെ കാണിക്ക ആകുന്നു. രണ്ടാമതായി വാഗ്ദത്തംചെയ്യുവൻ വിശ്വസ്തൻ ആകകൊണ്ടു അതിനെ തരികയും ചെയ്യും. അവിടെയും വരുവാനുള്ള ഒരു സംഗതിയെ ചൂണ്ടികാണിക്കുന്നതല്ലാതെ ഇപ്പൊഴുള്ളവയല്ലന്ന പ്രത്യക്ഷീകരിക്കുന്നു. ദൈവത്തിന്റെ ജനത്തിനു ഒരു സ്വസ്ഥത ശേഷിച്ചിരിപ്പുണ്ടു. ഞാൻ നിങ്ങൾക്കു ഒരു സ്ഥലം ഒരുക്കുവാൻ പോകുന്നു. സ്വൎഗ്ഗത്തിൽ നിന്ന ഇറങ്ങിയവനായി സ്വൎഗ്ഗത്തിലേക്കു കരേറിട്ടുള്ളവനായ കൎത്താവു വീണ്ടും വരുമ്പോൾ മാത്രമെ നമുക്കു ആ സ്ഥലത്തെക്കു പ്രവേശിപ്പാൻ കഴികയുള്ളു.

അതിനാൽ ഒരുക്കപ്പെട്ടിരിക്കുന്നതായ സ്ഥലം. (രക്ഷ) കണ്ണു കണ്ടിട്ടുമില്ലാ ചെവി കേട്ടിട്ടുമില്ലാ. അവ ഇപ്പോൾ വാഗ്ദത്തത്തിൽ അടങ്ങിയിരിക്കുന്നതല്ലാതെ ആ രക്ഷ ഈ ആയുസ്സിൽതന്നെ അനുഭവിക്കേണ്ടതാണെന്നൊ അവ ഇപ്പോൾ അനുഭവിക്കുന്നു എന്ന സംസാരിക്കുന്നതൊ അബദ്ധമാണ. താൻ സ്ഥലം ഒരുക്കിയും വച്ചു തിരികെ വന്നു എന്ന പറയുന്നു എങ്കിൽ മാത്രമെ ആ വാക്കിനു വിലയുള്ളു. നാം ഈ വാഗ്ദത്തത്തിൽ വിശ്വസിച്ചു അവസ്ഥയായി ആശയോടു കാത്തിരിക്കുന്നു എന്നുള്ളതിൽ ആകുന്നു വിശ്വാസം. ഇതിനു വേദപുസ്തകവും ശുദ്ധിമാന്മാരുടെ സൎവ്വസംഘവും സാക്ഷി നില്ക്കുന്നു. ൧ തീമൊ. ൬. ൧൧—൧൨. ൨ തീമൊ- ൪. ൭—൮. ൧ കോ- ൯. ൨൪—൨൬- റോമാ- ൮, ൨൪—൨൫. ഫീലി- ൩- ൧൨—൧൪. നാം ഇതുവരെയും അറിയേണ്ടുന്നപ്രകാരം അറിഞ്ഞിട്ടില്ലാ. നമ്മിൽ പൂൎണ്ണന്മാരായുള്ളവർ എല്ലാവരും ഇപ്രകാരം ചിന്തിച്ചുകൊള്ളട്ടെ എന്നാകുന്നു ശു: പൌലൂസ് അപ്പൊസ്തോലൻ പറയുന്നതു- നീതിയുടെ ഒരു കിരീടം ഇനിക്കായിട്ടു വയ്ക്കപ്പെട്ടിരിക്കുന്നു ആയതിനെ നീതിയുള്ള ന്യായാധിപതി ആയ കൎത്താവു ആ ദിവസത്തിൽ ഇനിക്കു തരും. അപ്പൊസ്തോലന്റെ അനുഭവം ഇത്രത്തോളം മാത്രമെ ഈ ആയുസിൽ കാണിക്കുന്നുള്ളു- ൨- കൊ- ൪; ൧൮- കാണപ്പെടുന്നവ അനിത്യങ്ങളാകുന്നു- നിത്യമായവ ഒന്നാകുന്നു കാണപ്പെടാത്തവ- അവസ്ഥയായിട്ടാകുന്നു നാം ക്ഷമയോടു കാത്തിരിക്കുന്നതു- ഇനിയും കാണപ്പെടാത്തവ അല്ലെങ്കിൽ നിത്യമായവ (രക്ഷ) വാഗ്ദത്തത്തിൽ ഇരിക്കുന്നു എന്ന ൧. യോ. ൨; ൨൫-ൽനിന്ന തെളിവാണു. സുറിയാനിക്കാരായ നാം വിശ്വാസപ്രമാണത്തെ ഏറ്റു പറയുന്നതും ഇപ്രകാരം ആണു.

വിശ്വാസം ഇതിൽ ആകുന്നു ശോഭിക്കുന്നതു. വിശ്വാസം ആശിക്കപ്പെടുന്നവയുടെ വാസ്തുതയും കാണപ്പെടാത്ത കാര്യങ്ങളുടെ മനോനിശ്ചയവും ആകുന്നു. കാണപ്പെടാത്തവയും ആശിക്കപ്പെടുന്നവയും നിത്യങ്ങളാണു. നിത്യം അല്ലെങ്കിൽ നിത്യജീവനാകുന്ന രക്ഷ വാഗ്ദത്തത്തിൽ ഇരിക്കുന്നവയാകുന്നു. ഇവയ്ക്കുള്ള ശരിയായ അർത്ഥത്തിൽ വിശ്വസിക്കുക ആകുന്നു ഉത്തമവിശ്വാസം.

൨. ഈ വിഷയത്തിൽതന്നെ രണ്ടു വക വിശ്വാസം ഉണ്ടു. ൧. ജീവനുള്ള വിശ്വാസം. ൨. ചത്തവിശ്വാസം. പ്രവൃത്തിയുള്ള വിശ്വാസം. ജീവനുള്ളവയും പ്രവൃത്തി ഇല്ലാത്ത വിശ്വാസം ചത്തവയുമാകുന്നു. ജീവനുള്ള ഓരോ സൃഷ്ടിയും അതാതിന്റെ പ്രവൃത്തിയെ ചെയ്യുന്നു. മരിച്ചവ യാതൊന്നും പ്രവൃത്തിക്കുന്നില്ലാ എന്നും പ്രകൃതിതന്നെ നമ്മെ പഠിപ്പിക്കുന്നു. നമുക്കു അവനിൽ ജീവനുള്ള വിശ്വാസം ഉണ്ടായിരിക്കണം. യാക്കോ. ൨; ൧൪. ഒരുത്തൻ തനിക്കു വിശ്വാസം ഉണ്ടെന്നു പറകയും പ്രവൃത്തികളില്ലാതിരിക്കയും ചെയ്താൽ എന്താണു പ്രയോജനം. ആ വിശ്വാസത്തിനു അവനെ രക്ഷിപ്പാൻ കഴിയുമൊ. അതിനാൽ വിശ്വാസത്തിന്റെ ഗുരുലഘുത്വങ്ങളെ അറിയുന്നതു പ്രവൃത്തികളാൽ ആകുന്നു. ഓരോരുത്തരുടെ വിശ്വാസം ഏതുപ്രകാരം ഇരിക്കുന്നു. അവ ജീവനുള്ള വിശ്വാസമൊ മരിച്ച വിശ്വാസമൊ എന്നു അവരവരുടെ ജീവിതത്തിൽ പ്രത്യക്ഷമാണു.

(തുടരും)

---

## മണവാളന്മാരുടെ വസ്ത്രധാരണം.

എന്റെ പത്രാധിപർ സാറെ! നമ്മുടെ മണവാളന്മാരുടെ വസ്ത്രധാരണത്തിന്റെ പരിഷ്കാരത്തെ സംബന്ധിച്ചു നാലുവാക്കു പറയാതെ ഇരിപ്പാൻ നിവൃത്തിയില്ലാത്തതിനാൽ ചുരുക്കത്തിൽ പറയുന്നതിനെ നിങ്ങളുടെ പത്രികയിൽ ചേർക്കാതെ ഇരിക്കരുതെന്നു അപേക്ഷ.

പരിഷ്കാരവസ്ത്രധാരണത്തെ സംബന്ധിച്ചു പറയുന്നതിനു മുൻപു പഴയവസ്ത്രധാരണത്തെ സംബന്ധിച്ചു അല്പം പറയുന്നതു ഒട്ടും അനുചിതമായി വരികയില്ലല്ലൊ. നമ്മുടെ പഴയകാലത്തെ ഉടുപ്പിന്റെ പേർ "അങ്കറക്കാവു" എന്നും പിന്നീടു ഒന്നു ഉണ്ടായതിന്റെ പേർ "കുട്ടറാ" എന്നും ആണല്ലൊ. എന്നാൽ "അങ്കറക്കാവു" എന്നു കേൾക്കുമ്പോൾ ഇപ്പോഴത്തെ പരിഷ്കൃതന്മാർക്കു ആക്ഷേപവും മറിയാമ്മനാടകക്കാരെപ്പോലെയുള്ളവർക്കു "അക്രാവു" എന്നും തോന്നിയേക്കാം. എങ്കിലും എന്റെ സാറെ ഈ പാശ്ചാത്യർ ഇവിടെ കുടിയേറിയതിനോടു കൂടെ എന്തെല്ലാം അനാവശ്യ പരിഷ്കാരങ്ങൾ ആണു നുഴഞ്ഞു കയറിയിരിക്കുന്നതു. അങ്കറക്കാവിനെ പരിഷ്കരിച്ചെന്നു തോന്നത്തക്ക ഒരുതരം കോട്ടും കുട്ടറായെ പരിഷ്കരിച്ചിട്ടു ഒരുതരം ഷെർട്ടും പിന്നെ ഒരുതരം ട്രൗസേഴ്സും (കാൽച്ചട്ട) കാപ്പ്, ടേബ്ബൻ (തൊപ്പിതലപ്പാവു) മുതലായതും ആണല്ലൊ. എന്റെ സാറെ ഇതുകൊണ്ടൊന്നും പരിഷ്കാരം തീർന്നില്ല. കോട്ടും ഷെർട്ടും പോയിട്ടു ഹാഫ്കോട്ടും ഹാഫ്ഷെർട്ടും (മുറിക്കയ്യായിട്ടുള്ളതു) കണ്ടുതുടങ്ങി. എന്നിട്ടും പരിഷ്കാരം പൂർത്തിയായെന്നു തോന്നുന്നില്ല. മുറിക്കൈപോലും ഇല്ലാത്ത കോട്ടും ഷെർട്ടും വെയിസ്റ്റ കോട്ടും കഴുത്തുമുതൽ കീഴോട്ടുള്ള കീറി തയ്യലിനെ ഡിസ്മിസ്സ് ചെയ്തിട്ടു (തള്ളിക്കളഞ്ഞിട്ടു) അതിനു പകരം രണ്ടു തോളേലോട്ടും കീറിവിട്ടതും നെഞ്ചത്തു ഒരു ബ്രസ്'റ്റും പിടലിക്കു ഒരു മടക്കുകോളറും ഉള്ളതും ആയ ഷെർട്ടുകളും പോരായെങ്കിൽ ഒരു നെക്'ററായും (കഴുത്തേൽ കെട്ടു അല്ലെങ്കിൽ കണ്ഠമാല) മറ്റുമൊക്കെ ഇതാ കണ്ടു തുടങ്ങിയിരിക്കുന്നു. ഇനിയും ചിലതെല്ലാം ഉള്ളതിന്റെ പേരു ഇനിക്കു അറിഞ്ഞുകൂടാ. എന്റെ സാറെ! ഈ വക പരിഷ്കാരങ്ങൾ മിക്കവാറും പുറപ്പെടുന്നതു നിങ്ങളുടെ കോട്ടയത്തു നിന്നാകയാൽ ശിഷ്ടമുള്ളവയുടെ പേരുകൾ ഒന്നു പറഞ്ഞു കേട്ടാൽ കൊള്ളാം എങ്കിലും അതു കിടക്കട്ടെ.

ഒരു അര ഷെർട്ടും പോരായെങ്കിൽ ഒരു മുഴു ഷെർട്ടും സ്ത്രീകൾ ധരിക്കുന്ന ചട്ടയുടെ ഇറക്കത്തെ അധികരിക്കാത്തതായ ഒരു കോട്ടും പിന്നെ ഒരു വെയ്സ്റ്റ്കോ

ട്ടം ഇട്ടിട്ടു പിന്നാലെ ഒരു കാൽചട്ടയും വലിച്ചു കയററി അതിനു പുറമെ ഒരു ബെൽററും (അരവാറു) ഇട്ടുമുറുക്കി ബൂട്ടീസും ഉള്ളിക്കയററി കണ്ഠമാലയും കെട്ടി തൂക്കി വന്നു നില്ക്കുന്ന മണവാളന്റെ സ്ഥിതിയല്ലെ ഇനിയും അറിയേണ്ടതു. ബൂട്ട്സ ഇട്ടു നടന്നിട്ടില്ലാത്ത ചെറുക്കൻ പണം കൂടാതെ ആരാന്റെയും നിലത്തു കാണം ഇട്ടേക്കുമൊ എന്നു തോന്നത്തക്കവിധത്തിൽ തെന്നിയും തെറിച്ചും നടന്നു തുടങ്ങുമ്പോൾ ഈ വക ഒക്കെ ഇട്ടു കോലം കെട്ടിച്ചിട്ടുള്ള വിദ്വാന്മാർ ഇരുഭാഗത്തും നിന്നു താങ്ങിക്കൊള്ളും എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ഇങ്ങനെ ഒരു വക പിട്ടിയും വലിയും ആയിട്ടു ചെറുക്കൻ പള്ളിയിൽ എത്തിയാൽ ചെയാർ (കസേര) ഇല്ലെങ്കിൽ ഇരിക്കുവാൻ നിവൃത്തിയില്ല. അല്ലാതെ ഒന്നു ഇരിക്കുവാൻ ശ്രമിച്ചാൽ കാൽച്ചട്ടയും ബൂട്ടീസും അതു അത്ര സമ്മതിക്കയില്ല. ഉണ്ടായിട്ടു ഈ വക ഒന്നും കണ്ടിട്ടൊ പരിചയിച്ചിട്ടൊ ഇല്ലാത്ത ചെറുക്കനു മലമൂത്രാദികൾക്കു ആവശ്യപ്പെട്ടാൽ അതു ഒരു വല്യ കുഴപ്പവും ബുദ്ധിമുട്ടും എന്നല്ലാതെ എന്താണു പറയുന്നതു. അതും പോകട്ടെ എന്റെ സാറെ ഈ പരിഷ്കൃതവസ്ത്രങ്ങൾ എല്ലാം ധരിച്ചാലും കോട്ടിന്റെ ഇറക്കക്കുറവുനിമിത്തം കാൽച്ചട്ടയിൽ തിങ്ങിവിങ്ങിക്കാണുന്ന പുരുഷചിഹ്നമറയാതെ ഇരിക്കുന്നതു ഏററം ലജ്ജാവഹംതന്നെ ആണെന്നുള്ളതിൽ ഭിന്നാഭിപ്രായം ഉണ്ടാകുമെന്നു തോന്നുന്നില്ല. അതിനാൽ ഇത്രത്തോളം വസ്ത്രധാരണങ്ങൾ ഉണ്ടാക്കുന്നവർക്കു ഒരു ലോങ്കോട്ടുകൂടെ കിട്ടുകയില്ലന്നുണ്ടൊ. മദ്രാസുപട്ടവും വെട്ടി ധാരയാകുവാൻ തുടങ്ങുന്ന പരിഷ്കാരികളെ! നിങ്ങൾ മണവാളനെ ഒരു ലോങ്കോട്ടും മുണ്ടും പോരായെങ്കിൽ ഒരു മേൽമുണ്ടും ധരിപ്പിച്ചാൽ ലജ്ജ പൂർണ്ണമായി മറഞ്ഞിരിക്കുന്നതു കൂടാതെ മണവാളനു യഥേഷ്ടം സഞ്ചരിക്കയും ചെയ്യാമല്ലൊ. പരിഷ്കാരപ്രിയന്മാരായ കുട്ടികൾ ഇവയെ കണ്ടുപഠിക്കുന്നതു. ബീ ഏയും. ബി എല്ലും ഒക്കെ പാസ്സായി പരിഷ്കാരപൂർത്തിയുടെ അടയാളമാകുന്ന പുട്ടിലും ധരിച്ചു ദൊരയെന്നു നടിച്ചുംകൊണ്ടു പുറപ്പെട്ടിരിക്കുന്ന ചില കൊച്ചുമിടുക്കന്മാരായ അദ്ധ്യാപകന്മാരിൽ നിന്നാണു. ഈ അദ്ധ്യാപകന്മാർ പഠിപ്പിക്കുവാൻ ക്ലാസിൽ വരുമ്പോൾ അവരുടെ കാൽച്ചട്ടയുടെ മുൻഭാഗത്തെ കൃതികൾ കണ്ടു അദ്ധ്യായികൾ എത്രതന്നെ പരിഹസിച്ചാലും അരമുഴം തുണിയുടെ ലാഭം ഇച്ഛിക്കയാൽ കോട്ടിനു ഇറക്കം കൂട്ടുകയില്ലെന്നു ശഠിച്ചുതുടങ്ങും. ഇതു കുട്ടികൾ കണ്ടുപഠിച്ചു പിന്തുടരുന്നതിൽ അത്ര അത്ഭുതപ്പെടുവാനില്ല.

എന്തുകൊണ്ടെന്നാൽ നമ്മുടെ പൂർവ്വപിതാക്കളായ അബ്രാഹാം ഇസ്സഹാക്കു യാക്കോബു മുതലായവർ കാല്പാദംവരെ ഇറക്കമുള്ള കുപ്പായങ്ങൾ ആണു ധരിച്ചിരുന്നതെന്നു പാശ്ചാത്യപരിഷ്കാരികളായ വെള്ളക്കാരും സമ്മതിക്കുന്നുണ്ടല്ലൊ. എന്നിരുന്നാലും അവർ അതിനെ പരിഷ്കരിച്ചും കുറച്ചും മുറിക്കോട്ടും വാലുള്ള കോട്ടും ആക്കിതീർത്തിരിക്കുന്നു. അല്ലസാറെ നല്ല വെള്ളക്കാർക്കു വാലുണ്ടന്നൊ മററൊ അല്ലെ "പുല്ലേലിക്കുഞ്ഞു" പറയുന്നതു. അതിനാൽ ഇനിയും നമ്മുടെ പരിഷ്കാരതല്പരന്മാർ വാലുംകൂടെ വെച്ചുകെട്ടുമൊ എന്നുള്ളതൊക്കെ കണ്ടാൽ അറിയാം.

എന്നു ഒരു പരിഷ്കാരത്യാജ്യൻ.

---

## തെക്കൻ വാർത്തകൾ.

സാറെ! തെക്കൻദിക്കിലെ നവീകരണക്കാരെപ്പററിയും മററും വല്ലപ്പോഴെങ്കിലും വല്ലതും എഴുതി അയച്ചില്ലെങ്കിൽ വായനക്കാർ തന്നെ എന്തു വിചാരിക്കും. അതിനാൽ ആദ്യമായി കുണ്ടറെയുള്ള ചെറുപ്പക്കാരായ രണ്ടു നവീകരണപ്പട്ടക്കാരെ കുറിച്ചുതന്നെ സ്വല്പം പറയാം.

ഈ പട്ടക്കാർ ൧൦൭൭-ാമാണ്ടു പട്ടം ഏററ സമയം മരിച്ചവർക്കുവേണ്ടി മൂന്നു മേരെത്. കുർബാനയും മററും ചൊല്ലുകയില്ലെന്നു അവരുടെ കൊച്ചുനവീകരണതലവനോടു വാഗ്ദത്തം ചെയ്കയും ഇപ്പോൾ അതിനു വിരുദ്ധമായി ഒരു പട്ടക്കാരൻ

(അങ്ങാടിയിൽ കത്തനാർ) മൂന്നുമ്മേൽ കുറുബാന ചൊല്ലിയതും നോക്കുമ്പോൾ ഇവരുടെ വാശത്വം എത്രമേൽ വിലയുണ്ടെന്നു വായനക്കാർതന്നെ ഊഹിച്ചുകൊൾവിൻ. കുറുബാന എന്നു പറയുന്നതു എന്താണെന്നും അതു ഏതുവിധം നടത്തണമെന്നും തന്നെ ഈ പട്ടക്കാരനു അറിവാൻപാടില്ലെന്നുതന്നെയുമല്ലാ അതു ഒരു നാടകംപോലെയാണു ഇദ്ദേഹം വിചാരിച്ചിരിക്കുന്നതെന്നു എനിക്കു തോന്നുന്നു. ഏവൻഗേലി വായിക്കുവാനായി പട്ടക്കാർ മൂന്നുപേരും മദ്ബഹായുടെ വാതുക്കൽ വന്നപ്പോൾ ഈ ചെറുപ്പക്കാരനായ പട്ടക്കാരൻ നടുവിനു കയ്യുംകൊടുത്തു നില്ക്കുന്ന ഭാവം കണ്ടാൽ ബ്രസീനാ നാടകത്തിൽ പറയുന്ന അലപാൻ ഇദ്ദേഹംതന്നെയാണൊ എന്നു തോന്നിപ്പോകും. ഇദ്ദേഹത്തിന്റെ കൂട്ടുപട്ടക്കാരൻ വാശത്വത്തെ ലംഘിച്ചിട്ടില്ലത്രെ.

ഇനി എനിക്കു പറവാനുള്ളതു നവീകരണപ്പട്ടക്കാരോടുകൂടി ചേൎന്നു ഒരു യാക്കോബായപട്ടക്കാരനു മൂന്നുമ്മേൽകുറുബാന ചൊല്ലാമൊ? അഥവാ ചൊല്ലാമെന്നിരുന്നാലും രണ്ടു കെട്ടിയ പട്ടക്കാരനോടുകൂടി ആകാമൊ? അങ്ങനെയുള്ള ആളിനോടുകൂടി കുറുബാന ചൊല്ലിയ പട്ടക്കാരനെപ്പറ്റി മേല്പട്ടക്കാരെ തെര്യപ്പെടുത്താതെ എന്താണെന്നും ഏതാണെന്നും ചോദിച്ചാൽ മതിയൊ? അക്കാൎയ്യം അങ്ങനെ നില്ക്കട്ടെ. ഇനി പ്രസംഗക്കാരെക്കുറിച്ചു സ്വല്പം പറയാം.

ഈയിടെ ഇവിടങ്ങളിൽ പ്രസംഗത്തിന്റെ ബഹളംതന്നെയാണു. കൊട്ടാരക്കരയായിരുന്നു വല്യ പ്രസംഗം. പ്രസംഗം കേട്ട കേട്ടു വഴക്കും അന്യായവും തൎക്കവും നിന്ദയും നിശളവും വ്യഭിചാരവും വേശ്യാദോഷവും മദ്യപാനവും എല്ലാം വൎദ്ധിച്ചുവരുന്നതല്ലാതെ യാതൊരു കുറവും ഞാൻ കാണുന്നില്ലാ. വാക്കർ സായ്പിന്റെയും മിസ്റ്റർ ഡേവീഡിന്റെ കൂട്ടുകാരനായ വൎഡ്സ്വൎത്തിന്റെയും പ്രസംഗം കേൾപ്പാനായി ഏതെല്ലാം ദിക്കുകളിൽനിന്നും എത്ര ആളുകൾ കൊട്ടാരക്കരെ വന്നിരുന്നുവെന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണു. അവിടത്തെ പ്രസംഗവും കഴിഞ്ഞു മടങ്ങിവരുംവഴി തേവലക്കരക്കാരായ രണ്ടു വൈദ്യന്മാർ കുണ്ടറയും വന്നുകിടന്നു പ്രസംഗിച്ചു. ഇപ്പഴത്തെ പ്രസംഗത്തിലും പ്രാൎത്ഥനയിലും നെഞ്ചത്തടികൂടുതലാണു. നെഞ്ചത്തടിച്ചു നിലവിളിച്ചെങ്കിൽ മാത്രമെ അനുതാപം വരികയൊള്ളു എന്നാണു ഇവർ വിചാരിച്ചിരിക്കുന്നതു. ഏതായാലും കൊട്ടാരക്കരെ വച്ചുള്ള പ്രസംഗത്തിലും പ്രാൎത്ഥനയിലും ഓരോരുത്തർ നെഞ്ചത്തടിക്കുന്നതു കണ്ടു ഒരു സ്ത്രീയും അടിക്കയും സ്ഥാനം മാറികൊണ്ടതുകൊണ്ടൊ എന്തൊ അവൾക്കു ബോധക്കേടു വന്നു അവളെ താങ്ങിഎടുത്തുകൊണ്ടുപോകയും ചെയ്കയുണ്ടായി. "പൌലോസിന്റെ പ്രസംഗത്താൽ അഗ്രിപ്പാ രാജാവു മിക്കവാറും ക്രിസ്ത്യാനിയാവാൻ ആഗ്രഹിച്ചു" എന്നുള്ള വാക്യത്തെപ്പറ്റി ക്രിസ്ത്യാനികളല്ലാത്തവരോടു പ്രസംഗിക്കേണ്ടതിനു പകരം സായ്പവർകൾ ക്രിസ്ത്യാനികളോടു പ്രസംഗിച്ചതിന്റെ ഉദ്ദേശം എന്താണെന്നു മനസ്സിലാകുന്നില്ലാ. ഇതു കൂടാതെ മിസ്റ്റർ വൎഡ്സ്വൎത്തിന്റെ പ്രസംഗത്തിൽ മുഖ്യമായി പറവാനുള്ളതു "വേദപുസ്തകമെടുത്തു അതിലുള്ള വാക്യങ്ങളെ പറഞ്ഞുകേൾപ്പിക്കുന്നവൻ പരിശുദ്ധാത്മാവുള്ളവനാണെന്നു" ഉറപ്പായി ജനത്തോടു പ്രസംഗിച്ചു. സാറെ! ഇതിന്റെ രഹസ്യം എന്തു? ഏതായാലും സായ്പവർകൾ ഇവിടെ വന്നു മൂന്നുദിവസം പ്രസംഗിച്ചതുനിമിത്തം പലതരത്തിലുള്ള അനേകംപേർ രക്ഷപെട്ടിരിക്കയാണു. ശേഷമൊക്കയും പിന്നീടാവാം.

എന്നു തെക്കൻ കുട്ടി

---

## സൂചനകൾ

മലങ്കരെ ഇടവകപഞ്ചാംഗം— ഈ പേരിൽ ഈയാണ്ടുമുതൽ ഒരു പുസ്തക പഞ്ചാംഗം പ്രസിദ്ധപ്പെടുത്തണമെന്നു വിചാരിച്ചിട്ടുള്ളതായി പത്രിക മുഖേന വായനക്കാരെ അറിയിച്ചിട്ടുണ്ടല്ലൊ. ഈ പഞ്ചാംഗം തയ്യാറായിട്ടുണ്ടു. മാൎത്തോമ്മാ പ്രസിൽ അപേക്ഷിച്ചാൽ കിട്ടും വില രണ്ടു ചക്രം മാത്രമെ ഉള്ളു.

ഈയിടെ ഒരു പ്രസംഗത്തിൽ ലണ്ടൻ ബിഷോപ്പ സഭയുടെ ക്രൂദാശകളെക്കുറിച്ചു ഇപ്രകാരം പറകയുണ്ടായി. "മാമോദീസാ, സ്ഥിരീകരണം, വിശുദ്ധ കുറുബാന, കുമ്പസാരം, പാപമോചിക മുതലായവ അശുദ്ധന്മാരെ ശുദ്ധീകരിക്കുന്ന ശുദ്ധീകരണ നദികളാകുന്നു."

⁘ ⁘ ⁘

ചിങ്ങോനത്തു നടത്തിവരുന്ന പുലസഭയുടെ ആവശ്യത്തിനു പരസഹായത്തുമ്മേൽ പണി കഴിപ്പിച്ചിരിക്കുന്ന ചെറിയ പള്ളിയുടെ മേല്ക്കൂട്ടു വകയ്ക്കു ആവശ്യപ്പെട്ട മര ഉരുപ്പടികൾ മുഴുവൻ വെളിയനാട്ടു വാഴയിൽ മിസ്റ്റർ തോമ്മാ അവർകൾ ദാനം ചെയ്തിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

⁘ ⁘ ⁘

അംഗ്ലിയാസഭയിൽ ഹൈചർച്ച് എന്നും ലോചർച്ച് എന്നും മാറുമുള്ള അഭിപ്രായഭേദത്താൽ ഉണ്ടായിട്ടുള്ള ആചാരവ്യത്യാസങ്ങളെക്കുറിച്ചു അന്വെഷിച്ചറിഞ്ഞു റിപ്പോർട്ടു ചെയ്വാൻ ചക്രവർത്തി തിരുമനസ്സിലെ കല്പനപ്രകാരം നിയോഗിക്കപ്പെട്ട കമ്മീഷ്യനറന്മാർ പല തെളിവുകൾ ശേഖരിച്ചു എഴുതിയിട്ടുള്ള റിപ്പോർട്ടിൽ രഹസ്യ കുമ്പസാരം ക്രിസ്ത്യാനിസഭയിൽ ആദ്യകാലം മുതല്ക്കെ നടപ്പുള്ളതാണെന്നും അതു അംഗ്ലിയാസഭയിൽ പ്രായേണ പ്രചാരമായിരിക്കുന്നതിനെ ആക്ഷേപിപ്പാൻ പാടില്ലെന്നും പ്രസ്താവിച്ചിരിക്കുന്നു. ഇനി ഇംഗ്ലീഷ പാദ്രിമാരും കുമ്പസാരിപ്പിക്കേണ്ടിവന്നേക്കാം.

---

## "സുറിയാനി സുവിശേഷകൻ"

൧൦൭൫-ലെ കുടിശ്ശിഖ ഉണ്ടായിരുന്ന ആറു പത്രങ്ങളും അടിച്ചിറക്കിയതിന്റെശേഷം ഒരു പുതിയ പന്ഥാവിൽക്കൂടെ അതിനെ നടത്തിക്കൊണ്ടു പോകണമെന്നു സുവിശേഷക പ്രവൃത്തകന്മാർ ഉറച്ചിരിക്കുന്നതായി അറിയുന്നു. അതെന്തെന്നാൽ എപ്പിപ്പാനി മുതലായ ഇംഗ്ലീഷു പത്രങ്ങളിലെപോലെ സഭ സംബന്ധമായി ഏതു ചോദ്യങ്ങൾ ചോദിച്ചാലും ശാന്തമായും സമാധാനമായും തങ്ങളുടെ സഭയുടെ സത്യത്തെ വെളിപ്പെടുത്തേണമെന്നുള്ള ഏക ഉദ്ദേശത്തോടുകൂടി മറുപടികൾ പറയണമെന്നും എല്ലാപ്പോഴും വായിക്കുവാൻ മനുഷ്യർക്കപ്രകൃത്യാ മടിയെ ഉത്ഭൂതമാക്കുന്ന അനുതാപ പ്രസംഗങ്ങൾ മാത്രമല്ലാതെ വേദനാട്ടുകൾ, സുവിശേഷനാട്ടുകൾ മുതലായവകളുടെ ചരിത്രങ്ങൾ ചെറിയ ചെറിയ ഗുണദോഷസൂചകങ്ങളായ കഥകൾ, കാലോചിതങ്ങളായ നല്ല പ്രസംഗങ്ങൾ മുതലായതു മഹത്തുക്കളെക്കൊണ്ടു എഴുതിക്കണമെന്നും എല്ലാവർക്കും വരുത്തി വായിക്കുവാൻ തക്കവണ്ണം അതിനു വില കുറയ്ക്കണമെന്നും ഇത്ര കുറഞ്ഞ സംഖ്യയും കൊടുക്കുവാൻ നിവൃത്തി ഇല്ലാത്തവർക്കു കഴിയുന്നേടത്തോളം ദാനമായി കൊടുക്കണമെന്നും ആലോചിച്ചുതീർച്ചപ്പെടുത്തിയിരിക്കുന്നതായി അറിയുന്നു.

പ്രസംഗങ്ങൾ വായിച്ചും കേട്ടും ഹൃദയം തഴമ്പിച്ചിരിക്കുന്ന ഈകാലത്തു സഭയുടെ സത്യത്തെ വെളിപ്പെടുത്തുവാൻ ഇതൊരു ഉത്തമമാർഗ്ഗമാണു. നമ്മുടെ സഭയുടെ ആചാരം, വിശ്വാസം ഇതുകൾ എന്താണെന്നു ചോദിച്ചാൽ ഉത്തരം പറവാൻ ഇല്ലാതെ മൊഴി മുട്ടുന്നവർ പലർ ഉണ്ടു. പ്രസ്തുത നിലയിൽ സുവിശേഷപ്രവൃത്തകന്മാരുടെ ഈ മാർഗ്ഗം എല്ലാവർക്കും വളരെ ഗുണത്തെ ചെയ്യുന്നതാണ്. സത്യസഭയുടെ മക്കളായി നാമകരണം ചെയ്യപ്പെട്ടിരിക്കുന്ന സകലരും ഇതുകൾ വായിച്ച് പഠിക്കേണ്ടതും അറിയേണ്ടതും ആണ്. എതിരുകക്ഷികളുടെ ചോദ്യത്തിനും എതിരുയുക്തികൾക്കും ഉള്ള മറുപടികൾ നാം അറിഞ്ഞിരിക്കേണ്ടതാണു. അതിനാൽ നമുക്കു സത്യസഭയുടെ പഠിപ്പിക്കകൾ മനസ്സിലാക്കുവാൻ കഴിയും. പുതിയതായി പത്രത്തിനു ആവശ്യമുള്ളവർ ഈ ആണ്ടിൽ പുറപ്പെടുവാനുള്ള ആറു ലക്കങ്ങൾക്കു ൧൨- ചക്രംമാത്രം മുമ്പേറായി അയച്ചുകൊടുത്താൽ മതിയാകും. പത്രത്തിൽ പ്രസിദ്ധപ്പെടുത്താനുള്ള ചോദ്യങ്ങൾ ആർക്കും ചോദിക്കാം.

---